മെയ് 2018

# ക്രൈസ്തവ കാഹളം



## അനന്തപുരിയുടെ ഗുരു ശ്രേഷ്ഠൻ പത്തനംതിട്ടയിലേക്ക്



## വിളവിന്റെ നാഥൻ വിളിക്കുന്നു

- റവ. ഫാ. ഷീൻ പാലക്കുഴി
- ഫാ. വർഗീസ് വിനയാനന്ദ് ഒ.ഐ.സി
- സി. ഡോ. തെരേസ് ആലഞ്ചേരി
- ഡോ. മേരി എം. ഏബ്രഹാം





കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, ദുഃഖിതരെപ്പോലെയായിരുന്നെങ്കിലും നീ സദാ ആനന്ദിച്ചുകൊണ്ടിരുന്നു; ദരിദ്രയായിരുന്നെങ്കിലും അനേകരെ സമ്പന്നരാക്കുന്നു; ഒന്നുമില്ലാത്തവരെപ്പോലെയായിരുന്നെങ്കിലും നീ എല്ലാം ഉള്ളവളാകുന്നു. എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

മെയ് 2018











എഡിറ്റോറിയൽ

bovasmathew@gmail.com
9447661943

# വിളിക്ക് കാതോർക്കാം

ഇടവകയിൽ കുട്ടികൾക്കായി മൂന്നു ദിവസത്തെ ഒരു ധ്യാനം നടക്കുകയായിരുന്നു. ധ്യാനത്തിനായി കുട്ടികളെ ഹാളിലേക്ക് അയക്കുന്നതിനു മുമ്പ് ദൈവാലയത്തിൽ വച്ച് അവരോട് ആമുഖമായി അല്പം സംസാരിച്ചു. സംസാരിക്കുന്നതിനിടയിൽ അവരോടു ചോദിച്ചു. "ഈ കൂട്ടത്തിൽ ഒരു വിശുദ്ധനോ വിശുദ്ധയോ ആകാൻ ആഗ്രഹമുള്ളവർ ഉണ്ടോ"? കുറച്ചു നേരം മൗനമല്ലാതെ ആരും മറുപടി പറയുകയോ കൈ ഉയർത്തുകയോ ചെയ്തില്ല. അവരുടെ മുഖത്ത് അത്ഭുതവും ഒരിക്കലും സാധിക്കാത്ത ഏതോ ഒരു കാര്യം കേട്ട പ്രതീതിയും. ഇനി ഇതായാൽ പിന്നെ ജീവിതത്തിൽ ഒന്നും ആകാൻ കഴിയില്ല എന്ന തോന്നലാണ് കണ്ടത്. ഒരു പക്ഷെ പെട്ടന്ന് ഒരു വൈദികനോ സിസ്റ്ററോ ആകാനുള്ള ചോദ്യമാണിത് എന്നവർ തെറ്റിദ്ധരിച്ചിട്ടുണ്ടാവാം. പിന്നീട് അവരോട് പല വിശുദ്ധരുടെയും ഉദാഹരണങ്ങൾ പറഞ്ഞു. അക്കൂട്ടത്തിൽ കുടുംബത്തിൽ മാതാപിതാക്കളായിരിക്കുന്നവർ ഉണ്ടായിരുന്നു, അവിവാഹിതരായ യുവതീ-യുവാക്കൾ ഉണ്ടായിരുന്നു. ബാലിക-ബാലന്മാർ ഉണ്ടായിരുന്നു. അവരുടെ ജീവിതത്തിന്റെ വിശുദ്ധിയുടെ ചരിത്ര വഴികൾ ചെറുതായി ഒന്നവതരിപ്പിച്ചു. ഒരു ഡോക്ടർ ആയിരിക്കുമ്പോഴും, ഒരു പോലീസ് ഓഫീസർ ആയിരിക്കുമ്പോഴും, സാധാരണ വീട്ടമ്മ ആയിരിക്കുമ്പോഴും വിശുദ്ധരായിരിക്കാൻ കഴിയുമെന്ന് പറഞ്ഞപ്പോൾ കുട്ടികളുടെ കണ്ണിലെ തിളക്കവും ആത്മവിശ്വാസവും ശ്രദ്ധിക്കാനിടയായി. ചോദ്യം വീണ്ടും ആവർത്തിച്ചപ്പോൾ ബഹുപൂരിപക്ഷവും കൈകൾ ഉയർത്തി.

ആത്യന്തികമായി ദൈവം മനുഷ്യനെ വിളിച്ചിരിക്കുന്നത് വിശുദ്ധിയിലേക്കാണ്. വിശുദ്ധിയിലേക്ക് ദൈവം മനുഷ്യനെ വിളിക്കുന്നത് ദൈവത്തോടൊപ്പം ആയിരിക്കാനാണ്. ഏത് ജീവിതാന്തസ്സിലും നമുക്ക് വിശുദ്ധിയിൽ ജീവിക്കാൻ സാധിക്കും. അതിനായി അതിയായി നാം ആഗ്രഹിക്കുകയും പരിശ്രമിക്കുകയും ആ ദൈവിക ദാനത്തിനായി ദാഹിച്ചു പ്രാർത്ഥിക്കുകയും വേണം. സഭയുടെ പ്രബോധനങ്ങളിൽ കുടുംബ ജീവിതവും വൈദിക ജീവിതവും സന്യാസ സമർപ്പിത ജീവിതവും തുല്യ പ്രാധാന്യത്തോടെ വിവരിക്കപ്പെടുന്നതിന്റെ കാരണം, ഈ ജീവിത ക്രമങ്ങളെല്ലാം തന്നെ വിശുദ്ധിയിലേക്ക് വളരുവാൻ മനുഷ്യന് ഈ ലോകത്ത് ലഭ്യമായിരിക്കുന്ന ദൈവിക അവസരങ്ങൾ ആയതുകൊണ്ടാണ്.

നിർഭാഗ്യവശാൽ ആധുനിക കാലഘട്ടം വിശുദ്ധിയിലേക്കുള്ള വിളി കേൾക്കാതിരിക്കത്തക്കവണ്ണം ബഹളമയമാണ്. വിളിയുടെ സ്വരം കേൾക്കാൻ കഴിയാത്ത വിധം ചുറ്റും സ്ഫോടകാത്മകമായ കാര്യങ്ങളാണ് അരങ്ങേറുന്നത്. വളർന്നു വരുന്ന വിവര സാങ്കേതിക വിദ്യയും, നവ സാമൂഹിക മാധ്യമങ്ങളും ബോധപൂർവ്വം സൃഷ്ടിച്ചെടുക്കുന്ന മായിക ലോകത്ത് മനുഷ്യൻ വല്ലാതെ തെറ്റിദ്ധരിക്കപ്പെടുന്നു. കൂടുതൽ ബഹളം വച്ചാൽ, ഉച്ചത്തിൽ സംസാരിച്ചാൽ അതാണ് സത്യം എന്നു വിശ്വസിക്കുന്ന ഒരു ജനസമൂഹം ഇവിടെ രൂപപ്പെട്ടു വരുന്നു. ധാർമ്മിക ശക്തികളെ ക്ഷയിപ്പിക്കുക എന്ന ഗൂഢതന്ത്രമാണ് തിന്മയുടെ ശക്തികൾ ഉണ്ടാക്കിയെടുത്തിട്ടുള്ളത്. സാധാരണക്കാരും നിഷ്കളങ്കരുമായ മനുഷ്യർ ഇക്കൂട്ടരുടെ വലയിൽ വീഴുന്നു. വിശുദ്ധിയോട് ആഭിമുഖ്യമുള്ള ജീവിതങ്ങൾ തെരുവിൽ കൂട്ടമായി കല്ലെറിയപ്പെടുകയും പരിഹസിക്കപ്പെടുകയും ചെയ്യുന്നു. ഒറ്റപ്പെട്ട വീഴ്ചകൾ ആഴ്ചകളും മാസങ്ങളും മാരത്തോൺ ചർച്ചയ്ക്ക് വിധേയമാക്കപ്പെടുന്നു. ഇതുപോലുള്ള ജീവിതങ്ങളോട് ആയുസ്സിൽ ആർക്കും ആഭിമുഖ്യം ഉണ്ടാകരുതെന്ന് വാശിയുള്ളതുപോലെ ഇക്കൂട്ടർ സജീവമാണ്. വിശുദ്ധിയുടെ നറുമണം ലോകത്തിനു പകരുന്നതിനു പകരം കൂട്ടത്തിൽ ചീഞ്ഞതിന്റെ ദുർഗന്ധമാണ് അവർ പകർന്നു കൊടുത്തു കൊണ്ടിരിക്കുന്നത്. ഇതിനിടയിലും വിശുദ്ധിയെ പുൽകാൻ അതീവ താൽപര്യമുള്ള യുവതീ-യുവാക്കൾ മുന്നോട്ടു വരുന്നു എന്നുള്ളത് ഏറെ പ്രത്യാശ പകരുന്നു. എണ്ണം ഒന്നു കുറഞ്ഞാലും ഉത്തമ ബോധ്യത്തോടെ ഈ ജീവിതത്തെ സമീപിക്കുവാൻ തയ്യാറുള്ളവർ സഭയിൽ എല്ലാ കാലഘട്ടത്തിലും ഉണ്ടായിട്ടുണ്ട്. അതിനാൽ പിൻതിരിഞ്ഞ് ഓടുകയല്ല, ബഹളമയമായ ലോകത്ത് ദൈവസ്വരത്തോട് കാത് തിരിച്ചു നിൽക്കുകയല്ല, പിന്നെയോ വിളിക്ക് കാതോർക്കുകയാണ് വേണ്ടത്.

ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ,

## പിതൃമൊഴി



# വിളിക്കാൻ ദൈവവും വിളികേൾക്കാൻ ദൈവമക്കളും

നമ്മുടെ ജീവിതം ദൈവത്തിങ്കലേക്കുള്ള ഒരു യാത്രയാണ്. ആ യാത്ര ദൈവം അനുവദിച്ച യാത്രയാണ്. അത് എന്ന് തുടങ്ങണമെന്നും എങ്ങനെയാകണമെന്നും എങ്ങനെ അവസാനിക്കണമെന്നും ദൈവം തന്നെയാണ് തീരുമാനിക്കുന്നത്. ഈ യാത്ര ദൈവം ആഗ്രഹിക്കുന്നതുപോലെ ആകണമെന്നും നമുക്കെല്ലാം ആഗ്രഹമുണ്ട്. എന്നാൽ ദൈവത്തിന്റെ ആഗ്രഹം തിരിച്ചറിയാൻ എന്താണൊരു വഴി? ദൈവത്തിന്റെ വിളികേൾക്കാൻ, ദൈവം പറയുന്നതറിയാൻ  എന്നു നാം പറയുന്നത് ദൈവത്തിന്റെ ആഗ്രഹം തേടുന്നതു തന്നെയാണ്. ദൈവത്തിന്റ വിളി കേൾക്കാൻ നമുക്കെല്ലാം ആഗ്രഹമുണ്ട്. പക്ഷെ ദൈവം വിളിക്കുന്നുണ്ട് നാം ശ്രദ്ധിക്കുന്നില്ല. ദൈവം നമ്മെ വിളിച്ചത് വിശുദ്ധിയിലേക്കാണ്. എല്ലാ മനുഷ്യരും വിശുദ്ധരായി ജീവിക്കണമെന്ന് ദൈവം അതിയായി ആഹ്രഹിക്കുന്നു. എന്നാൽ മനുഷ്യരും ആ വിളിക്ക് ചെവികൊടുക്കാൻ തയ്യാറാകുന്നില്ല. വിളിക്ക് ചെവികൊടുത്താൽ ജീവിതം കൊണ്ടതിന് വിലകൊടുക്കേണ്ടി വരും. വിശുദ്ധിയിലേക്കുള്ള സമർപ്പണ വഴികൾ ദുർഘടവും മുള്ളുകൾ നിറഞ്ഞതുമാണ്. ഈ വഴി തെരഞ്ഞെടുക്കുന്നവർ വളരെ ചുരുക്കവുമാണ്. പ്രകാശം വിതറിയ വഴികൾ ദൈവം നമുക്കായി ഒരുക്കിയിരിക്കുന്നു. എന്നാൽ നമ്മുടെ അഹങ്കാരവും സ്വാർത്ഥതയും കാരണം ഈ വഴികളിൽ നാം സഞ്ചരിക്കാൻ കൂട്ടാക്കുന്നില്ല. ദൈവീക പ്രകാശത്താൽ നിറഞ്ഞ സുതാര്യമായ ഒരു മനസ്സിൽ കുളിർ തെന്നൽപോലെ ദൈവവിളിയുടെ സ്വരം ഒഴുകിയിറങ്ങുന്നു. ലോകത്തിന്റെ അരൂപിയിൽ നിന്നും കണ്ണിനെയും കാതിനെയും ത്രസിപ്പിക്കുന്ന സ്വരങ്ങളിൽ നിന്നും നിറങ്ങളിൽ നിന്നും മാറി നിന്നാൽ മാത്രമെ കുളിർ തെന്നലായി ഒഴുകിയിറങ്ങുന്ന ആ സ്വരം കേൾക്കാനാവൂ. നിദ്രയിൽ സാമുവൽ വിളികേട്ടതുപോലെ, മുൾപടർപ്പിനരികെ മോശ വിളികേട്ടതുപോലെ, ഏകാന്തതകളിലെ ദൈവ സംസർഗത്തിനിടയിൽ പ്രവാചകന്മാർ വിളികേട്ടതുപോലെ, പ്രാർത്ഥനാരൂപിയിൽ വി.മറിയം വിളികേട്ടതുപോലെ, സ്വപ്നത്തിൽ ജോസഫ് വിളികേട്ടതുപോലെ ദൈവ സാന്നിധ്യത്തിൽ മാത്രമെ ദൈവത്തിന്റെ വിളി കേൾക്കാനും ദൈവേഷ്ടമറിയാനും ഉത്തരം കൊടുക്കാനും സാധിക്കൂ.

ആധുനിക ലോകം വച്ചു നീട്ടുന്ന പ്രലോഭനങ്ങൾക്കിടയിൽ ക്രിസ്തുവിനു വേണ്ടി ഒരു പോരാളി ആകുക എന്നത് നമ്മുടെ പരിഗണനാക്രമത്തിൽ അവസാനത്തേതാകുന്നുവോ എന്ന് ഒരു ഭയം ഉള്ളിൽ തോന്നുന്നു. ഈ പോരാട്ടത്തിന് ഒരാനന്ദമുണ്ട്. ആ ആനന്ദം തിരിച്ചറിയാൻ പുതിയ തലമുറയ്ക്ക് കഴിവുപോരാ. പോയവഴികളിൽ രക്തം ഇറ്റിറങ്ങിയ മുറിപ്പാടുകൾ അവശേഷിപ്പിച്ച പുണ്യാത്മാക്കളെ കുറിച്ച് നാമൂറ്റം കൊള്ളുമ്പോൾ ആ വഴികളിലേക്ക് ഒന്ന് എത്തിനോക്കുവാൻ നമ്മുടെ പുതിയ തലമുറ ഇനിയും ശ്രദ്ധിക്കണം. ദൈവത്തിന്റെ വിളി വിശുദ്ധിയിലേക്കുള്ള വിളിയാണ്. ആദ്യം നമുക്ക് ഉണ്ടാകേണ്ടത് വിശുദ്ധിയുള്ള കുടുംബവും വിശുദ്ധിയുള്ള മാതാപിതാക്കളുമാണ്. അവർക്ക് ജനിക്കുന്ന മക്കൾ, അവരുടെ മാതൃക കണ്ടു വളരുന്ന മക്കൾ അവർ പകർന്നു കൊടുത്ത സുവിശേഷാനുഭവങ്ങൾ സ്വന്തമാക്കിയ മക്കൾ യഥാർത്ഥമായ ദൈവീകതയിലേക്കു വളരുന്നു. ദൈവവിളിയുടെ മുഴക്കങ്ങൾ ആദ്യം പ്രതിധ്വനിക്കുന്നത് വിശുദ്ധി നിറഞ്ഞ ഭവനങ്ങളുടെ ചുമരുകളിലാണ്. കുടുംബങ്ങൾ പ്രാർത്ഥനയുടെയും സ്നേഹം പങ്കു വയ്ക്കുന്ന ദൈവാനുഭവങ്ങളുടെയും കൂട്ടുത്തരവാദിത്വത്തിന്റെയും ഇടങ്ങളായി മാറുമ്പോൾ അവിടെ വളരുന്ന മക്കൾ യഥാർത്ഥ ജീവിതാനുഭവങ്ങളിലേക്ക് ദൈവത്താൽ നയിക്കപ്പെടും. "നാഥാ വിളിച്ചാലും, ദാസനിതാ കേൾക്കുന്നു".

നിങ്ങളുടെ പിതാവ്,

✠ **കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്



# ആത്മം, അജം, അദ്ധ്യാപനം ഇവ നെഞ്ചിലേറ്റിയ അജപാലകൻ

**കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് ബാവാ**
തിരുവനന്തപുരം മേജർ അതിരൂപതയുടെ
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്



തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിന്റെ സഹായമെത്രാൻ എന്ന നിലയിൽ സ്തുത്യർഹമായ സേവനം അനുഷ്ഠിച്ചു വരുന്ന അഭിവന്ദ്യ ഡോ. സാമുവൽ മാർ ഐറേനിയോസ് പിതാവ് പത്തനംതിട്ട ഭദ്രാസനത്തിന്റെ പിന്തുടർച്ചാവകശാമുള്ള മെത്രാനായി നിയമിതനായി പുതിയ ചുമതല ഏറ്റെടുക്കുവാനായി ഒരുങ്ങുന്ന ഈ വേളയിൽ അഭിവന്ദ്യ പിതാവിനെ ഏറെ സ്നേഹത്തോടെ അഭിനന്ദിക്കുന്നു; കൂടുതൽ കൃപാവരങ്ങൾക്കായി പ്രാർത്ഥിക്കുന്നു. ആത്മാവിനെയും അജഗണത്തെയും അദ്ധ്യാപനത്തെയും ചേർത്തുവച്ച ഒരു അജപാലന ശുശ്രൂഷകനായിട്ടാണ് വന്ദ്യപിതാവിനെ ഞാനോർക്കുക. വന്ദ്യപിതാവിൽ അനേകം പുണ്യങ്ങൾ വിളങ്ങി നിൽക്കുന്നു. ആത്മം, അജം, അദ്ധ്യാപനം ഇവ നെഞ്ചിലേറ്റിയ മാർ ഐറേനിയോസ് പിതാവിനെ കണ്ടുകൊണ്ട് ഈ വരികൾ കുറിക്കുന്നു.

യേശുക്രിസ്തുവിന്റെ ഇടയശുശ്രൂഷയിൽ ആടുകളെ നയിക്കുന്നതാണ് സുപ്രധാനം! 'ആടുകളെ മേയിക്കുക' എന്നതിൽ "എന്റെ ആടുകളെ", "എന്റെ ഹൃദയത്തി നിണങ്ങിയ നീ" മേയിക്കുക എന്നത് എല്ലായ്പ്പോഴും വ്യക്തമാണ്. അജഗണത്തെ മേയിക്കുന്നവൻ ആടുകളുടെ ഉടമസ്ഥനുവേണ്ടിയാണ് ജോലി ചെയ്യുന്നത് എന്നത് സമർപ്പണം ചൂണ്ടിക്കാട്ടുന്നതും ആവശ്യപ്പെടുന്നതുമായ നിരീക്ഷണമാണ്.

തന്നെ ഏൽപ്പിച്ചിരുന്ന ഇടവകകളിലും മിഷൻ കേന്ദ്രങ്ങളിലുമെല്ലാം അഭിവന്ദ്യനായ സാമുവൽ മാർ ഐറേനിയോസ് പിതാവ് മേൽപ്പറഞ്ഞ നിരീക്ഷണം ഗൗരവമായി സ്വീകരിച്ച അജപാലകനാണ്. വികാരി എന്ന നിയോഗം വന്ദ്യപിതാവിന് വലിയ സന്തോഷവും ആനന്ദവുമാണ് എപ്പോഴും നൽകിയിട്ടുള്ളത്. വന്ദ്യപിതാവ് ശുശ്രൂഷിച്ചിരുന്ന നഗരങ്ങളിലെയും ഗ്രാമങ്ങളിലെയും ഇടവക മക്കളും മിഷനിലെ ദൈവമക്കളും അതീവ സന്തോഷത്തോടെയാണ് തങ്ങളുടെ വികാരിയച്ചന്റെ ശുശ്രൂഷകളെ എപ്പോഴും ഓർമ്മിക്കുക.

വൈദികൻ, അദ്ധ്യാപക ശുശ്രൂഷ ചെയ്യുന്ന പ്രബോധകനുമാണ്. പഠിപ്പിക്കുക എന്നത് ഇടയശുശ്രൂഷയുടെ അവിഭാജ്യഘടകമാണ്. ദൈവിക രഹസ്യങ്ങളെ പങ്കുവച്ച് നൽകുന്ന പ്രബോധകനാണ് പുതിയ നിയമത്തിലെ ഇടയൻ. പൊതുസമൂഹത്തിലെ വിശിഷ്യ വിദ്യാഭ്യാസ മേഖലയിൽ ഒരു വൈദികൻ സേവനമനുഷ്ഠിക്കുമ്പോൾ അതിന് ഏറെ പ്രാധാന്യം പൊതുസമൂഹം നൽകുന്നുണ്ട്. സുവിശേഷ സന്ദേശമെത്തിക്കുന്നതിനുള്ള ഉപാധിയായിക്കൂടെയാണ് ഗുണപരമായി വിദ്യാഭ്യാസമേഖലയെ കാണുക. അഭിവന്ദ്യനായ ഐറേനിയോസ് പിതാവ് അഞ്ചൽ സെന്റ് ജോൺസ് കോളേജിലെയും മാർ ഈവാനിയോസ് കോളേജിലെയും അദ്ധ്യാപകനായും ബർസാറായും പ്രിൻസിപ്പലായും സ്തുത്യർഹമായ സേവനം അനുഷ്ഠിച്ചിട്ടുണ്ട്. തന്റെ ശിഷ്യഗണങ്ങൾക്കും സഹപ്രവർത്തകർക്കും ഒരു യഥാർത്ഥ ക്രിസ്തുശിഷ്യന്റെ അഥവാ അജപാലകനിലെ ഗുരുവിനെ കാണിച്ചുകൊടുക്കുന്നതിനാണ് വന്ദ്യപിതാവ് എപ്പോഴും ശ്രദ്ധ പതിപ്പിച്ചിരുന്നത്. ആയതിനാൽത്തന്നെ ശിഷ്യഗണത്തിൽ അനേകർ ഇപ്പോഴും വന്ദ്യപിതാവിന്റെ ഉപദേശത്തിനും ആശീർവാദത്തിനുമായി പിതാവിന്റെ അടുക്കൽ എത്തുന്നു എന്നത് അജപാലകനിലെ അദ്ധ്യാപകന് ലഭിക്കുന്ന സ്വീകാര്യതയ്ക്കും ബഹുമാനത്തിനുമുള്ള സാക്ഷ്യമാണ്.

പരിശുദ്ധാത്മാവിന്റെ സവിശേഷമായ ഇടപെടലുകളും പൂർത്തീകരണ പ്രവർത്തനങ്ങളുമാണല്ലോ അപ്പസ്തോല സമൂഹകാലത്തെ സഭയുടെ മുഖമുദ്ര. സഭയിൽ പരിശുദ്ധാത്മ പ്രവർത്തനങ്ങളുടെ തെളിമയാണ് സഭാശുശ്രൂഷകളുടെ ഏറ്റവും ശക്തമായ കാലം. ആത്മീയ ശുശ്രൂഷകളുടെ വളർച്ചയും വേരോട്ടവും സഭയുടെ അടിത്തറ ഉറപ്പിക്കൽ തന്നെയാണ്. വൈദികനായ കാലംമുതൽ ഇപ്രകാരമുള്ള ഒരു സഭാശുശ്രൂഷയെ കേന്ദ്രീകരിച്ചാണ് അഭിവന്ദ്യ ഐറേനിയോസ് പിതാവ് പ്രവർത്തിച്ചു വന്നത്. കേളേജിൽ അദ്ധ്യാപകനായി ശുശ്രൂഷ ചെയ്തപ്പോൾ വിദ്യാർത്ഥികളുടെ ഇടയിൽ ആത്മീയ ശുശ്രൂഷകൾക്ക് ശക്തമായ നേതൃത്വം പിതാവ് നൽകിയിരുന്നു. ജീസസ് യൂത്ത് പ്രസ്ഥാനത്തിന്റെ പ്രാരംഭ പ്രചോദകനായി വന്ദ്യപിതാവ് നിലകൊണ്ടു. ജീസസ് യൂത്തിന്റെ ശുശ്രൂഷകളിലും രൂപീകരണത്തിലും വന്ദ്യപിതാവ് സജീവമായി ഇപ്പോഴും ഇടപെട്ടുകൊണ്ടാണിരിക്കുന്നത്. കേരള കത്തോലിക്കാ മെത്രാൻസമിതി (കെ.സി.ബി.സി.) യുടെ കരിസ്മാറ്റിക് പ്രസ്ഥാനത്തിന്റെ കമ്മീഷൻ ചെയർമാനായി പിതാവ് ഉജ്ജ്വലമായ നേതൃത്വം നൽകിവരുന്നു; സഭാത്മകമായ മാനം പ്രസ്ഥാനത്തിന് നൽകുവാൻ ഏറെ ശ്രദ്ധിക്കുന്നു.

തിരുവനന്തപുരം നഗരത്തിലെ കത്തോലിക്കാ കരിസ്മാറ്റിക് പ്രസ്ഥാനത്തിനും ഉദ്യോഗസ്ഥ കൂട്ടായ്മക്കും കാത്തലിക് ബൈബിൾ കൺവെൻഷനും വന്ദ്യ ഐറേനിയോസ് പിതാവിന്റെ ചടുലമായ നേതൃത്വം ഈ ദേശത്തിനും തിരുസഭയ്ക്കും വലിയ അനുഗ്രഹം നൽകിവരുന്നു. മൂന്ന് സഭാസമൂഹങ്ങളെയും ഈ മേഖലയിൽ ഒരുമിച്ച് കൊണ്ടുവരുന്നതിന് വന്ദ്യപിതാവ് ഏറെ പ്രയത്നിക്കുന്നത് എനിക്ക് വ്യക്തിപരമായി ബോദ്ധ്യപ്പെട്ട വസ്തുതയാണ്.

പരിശുദ്ധ ദൈവമാതാവിനോട് സവിശേഷമായ അടുപ്പം ഹൃദയത്തിൽ വന്ദ്യപിതാവ് കാത്തുസൂക്ഷിക്കുന്നു. ദൈവമാതാവിന് വചനത്തിലും സഭാപാരമ്പര്യത്തിലുമുള്ള വ്യക്തമായ സ്ഥാനവും മഹിമയും ഏറെ വിലമതിക്കുകയും ജപമാല പ്രാർത്ഥനകളിൽ അതിനെ ഉറപ്പിക്കുകയും ചെയ്യുന്ന മരിയ ഭക്തനാണ് പിതാവ്. തന്റെ ജീവിതത്തെ നിരാശപ്പെടുത്താമായിരുന്ന ക്യാൻസർ രോഗത്തെ അതിജീവിക്കുവാൻ സാധിച്ചത് പരിശുദ്ധ അമ്മയയോടുള്ള വന്ദ്യപിതാവിന്റെ ആത്മബന്ധമാണ്. അപേക്ഷിക്കുന്നതവരെ ഉപേക്ഷിക്കാത്തവളായ ദൈവമാതാവ് തന്നോട് ആലോചന ചോദിക്കുന്നവരോട് എങ്ങനെ ഇടപെടുമെന്നത് വ്യക്തമാണല്ലോ. ദൈവമാതാവിനോടുള്ള ആഴമായ ബന്ധം തന്റെ ഇടയശുശ്രൂഷയ്ക്ക് വലിയ ശക്തിയായി വിലമതിക്കുന്ന പിതാവ് "ഇതാ ഞാൻ കർത്താവിന്റെ ദാസി" എന്ന മാതൃസമർപ്പണം അനുകരിക്കുന്ന അജപാലകനാണ്.

തിരുവനന്തപുരം മേജർ അതിരൂപതയുടെ അദ്ധ്യക്ഷൻ എന്ന നിലയിലുള്ള എന്റെ അപ്പസ്തോലിക ശുശ്രൂഷകൾക്ക് സഹായമെത്രാൻ എന്ന നിലയിൽ അഭിവന്ദ്യ ഐറേനിയോസ് പിതാവ് എനിക്കു നൽകിയ വിലപ്പെട്ട സേവനം ഏറെ നന്ദിയോടെ ഓർക്കുന്നു. മേജർ അതിരൂപതയുടെ വിവിധ ശുശ്രൂഷകളിൽ എന്നോടൊപ്പവും എനിക്കുവേണ്ടിയും വന്ദ്യപിതാവ് ഏറ്റെടുത്തിട്ടുള്ള ത്യാഗത്തിനും സേവനത്തിനും പ്രത്യേകം നന്ദിയർപ്പിക്കുന്നു. നമ്മുടെ ഇടവകകളിലും സ്ഥാപനങ്ങളിലും പ്രേഷിത കാര്യാലയങ്ങളിലും കുടുംബങ്ങളിലും വന്ദ്യപിതാവ് തീക്ഷ്ണതയോടെ നൽകിയിട്ടുള്ള അജപാലന ശുശ്രൂഷ ഞാൻ ഏറെ വിലമതിക്കുന്നു. തിരുസിംഹാസനത്തിന്റെയും ഭാരത, കേരള സഭകളുടെ ശുശ്രൂഷകളുടെയും പശ്ചാത്തലത്തിൽ എന്റെ ശുശ്രൂഷകളുടെ ഭാരം ലഘൂകരിക്കുന്നതിന് വന്ദ്യപിതാവ് നൽകിയിട്ടുള്ള ഹൃദയപൂർവ്വമായ സേവനവും സഹകരണവും വാക്കുകൾക്കപ്പുറത്ത് നിൽക്കുന്നു. പ്രാർത്ഥനകൊണ്ടും സ്നേഹംകൊണ്ടും സേവനംകൊണ്ടും മേജർ അതിരൂപതാദ്ധ്യക്ഷൻ എന്ന നിലയിലും വ്യക്തിപരമായ നിലയിലും എനിക്ക് എന്നും ബലം നൽകിയിരുന്ന സഹായമെത്രാൻ അഭിവന്ദ്യ സാമുവൽ മാർ ഐറേനിയോസ് പിതാവ് പത്തനംതിട്ട ഭദ്രാസനത്തിന്റെ പിൻതുടർച്ചാവകാശമുള്ള മെത്രാനായി നിയമിതനായ ഈ വേളയിൽ ഹൃദയത്തിന്റെ ഭാഷയിൽ അഭിനന്ദനങ്ങളും പ്രാർത്ഥനകളും ഒപ്പം ആത്മാർത്ഥമായ കൃതജ്ഞതയും!






*തയ്യാറാക്കിയത്*

**രാജു മാത്യു**

മലയാള മനോരമ


# അനന്തപുരിയുടെ ഗുരു ശ്രേഷ്ഠൻ പത്തനംതിട്ടയിലേക്ക്

**പ്രശാന്തമായ ജലാശയത്തിനരികിൽ ഇരിക്കുന്ന അനുഭവം. സാമുവൽ മാർ ഐറേനിയോസ് തിരുമേനിക്കൊപ്പമുള്ള നിമിഷങ്ങളെ ഒറ്റ വാചകത്തിൽ അങ്ങനെ ചുരുക്കാം. തെളിഞ്ഞ ചിന്തകൾ, നൈർമല്യമുള്ള വാക്കുകൾ, ഹൃദയ ലാവണ്യമുള്ള ചിരി, മാലിന്യത്തിന്റെ ഒരു കൈവഴികളും ഇങ്ങോട്ട് വരരുതെ എന്ന പ്രാർത്ഥനയും.................... പത്തനംതിട്ടയിലെ പുതിയ നിയോഗത്തിന് ഒരുങ്ങുമ്പോൾ അദ്ദേഹം ഹൃദയം തുറക്കുന്നു പലവിഷയങ്ങളിലേക്കും.............ആത്മീയത, വഴിമാറിയ മരണംപകർന്ന ചിന്ത, സീറോ മലബാർ സഭയിലെ പ്രശ്നങ്ങൾ, പത്തനംതിട്ടയെക്കുറിച്ചുള്ള പ്രതീക്ഷകൾ, പദ്ധതികൾ അങ്ങനെ...അങ്ങനെ...**



### ആത്മീയത

ആത്മീയതക്ക് ഉരകല്ലു വയ്ക്കുകയാണെങ്കിൽ, മനുഷ്യന്റെ ഉള്ളിൽ നിറഞ്ഞു നിൽക്കുന്ന നിഷ്കളങ്കമായ സ്നേഹമാണ് അത്. ആ സ്നേഹത്തിലേക്കുള്ള വളർച്ചയാണ് ആത്മീയതയിലുള്ള വളർച്ച. ദൈവത്തോടുള്ള സ്നേഹമാണല്ലോ ആരാധനയായി വളരുന്നത്. മാതാപിതാക്കളോടും ഗുരുക്കന്മാരോടും സഹോദരങ്ങളോടുമുള്ള സ്നേഹം. തിരികെ ഒന്നും പ്രതീക്ഷിക്കാതെയുള്ള സ്നേഹം. ആ സ്നേഹത്തിൽ നമ്മൾ വളരുന്നില്ലായെങ്കിൽ ദൈവത്തിൽ വളരുന്നില്ല. ഉരകല്ല് സ്നേഹമാണ്. ദൈവം ആരാണ് എന്നുള്ള ചോദ്യം ആദ്യംമുതലെ ഉള്ളതാണ്. വി.യോഹന്നാനാണ് അതിനുള്ള നിർവചനം നൽകിയത്. ദൈവം സ്നേഹമാണ്. ദൈവത്തിൽ വസിക്കുന്നവൻ സ്നേഹത്തിൽ വസിക്കുന്നു എന്ന കൃത്യമായ നിർവചനം. അത് യോഹന്നാൻ ഹൃദയത്തോട് ചേർന്ന് നിന്ന് അനനുഭവിച്ചറിഞ്ഞതാണ്. ദൈവത്തോടുള്ള ഐക്യപ്പെടലാണത്. ദൈവം എന്ന പരിപൂർണ്ണ സ്നേഹത്തോടുള്ള എന്റെ പരിമിതമായ സ്നേഹത്തിന്റെ രൂപാന്തരപ്പെടലാണ്. സ്നേഹത്തിന്റെ ചേർത്തു വയ്ക്കലാണത്. കൂദാശകൾ ഉൾപ്പെടെ ബാക്കിയെല്ലാം അതിനെ പരിപോഷിപ്പിക്കുന്ന പ്രവർത്തികളാണ്. സ്നേഹത്തിന്റെ വൻ ആഘോഷമാണല്ലോ വി.കുർബാന. സ്നേഹം കരുണയായി മാറുന്നതിന്റെ പ്രകാശനമാണ് കുമ്പസാരം. പ്രപഞ്ചത്തിനേയും എല്ലാത്തിനേയും ഒന്നിപ്പിക്കുന്നതാണ് ആത്മീയത. പ്രപഞ്ചം തന്നെ ദൈവത്തിന്റെ സ്നേഹത്തിന്റെ സംഗീതമല്ലെ. അപ്പോൾ പ്രപഞ്ചത്തെ മറന്ന് ജീവിക്കാൻ കഴിയുമോ.... ശരീരം തന്നെ ദൈവത്തിന്റെ മനോഹരമായ സൃഷ്ടിയല്ലേ. എന്നാൽ ദിവ്യമായ സ്നേഹം മാറുമ്പോൾ ഇത് വെറും ജഡമായി മാറുന്നു. വെറും ആസക്തികൾ ആയി മാറുന്നു. സ്നേഹത്തിൽ നവീകരിക്കപ്പെടുക എന്നതാണ് അടിസ്ഥാനമായുള്ള കാര്യം. ദൈവത്തിലുള്ള വളർച്ചയാണ് ആത്മീയത.

### മരണം വഴിമാറി....



ക്യാൻസറിന്റെ പിടിയിൽപ്പെട്ട് ഇനി ജീവിതത്തിലേക്ക് മടക്കമില്ലെന്ന് എല്ലാവരും കരുതിയതാണ് 2003-ൽ. എന്നാൽ വഴിമാറിയ മരണം പകർന്നു തന്നത് പുതിയ ആത്മീയ കരുത്താണ്. ജീവിതത്തെ രണ്ടായി വേർതിരിക്കുന്ന അഭിഷേകത്തിന്റെ അനുഭവമായിരുന്നു അത്. ഇസ്രയേൽക്കാരുടെ ജീവിതത്തിൽ സംഭവിച്ചതുപോലെ. കടൽസ്നാനം, മേഘസ്നാനം എന്നിങ്ങനെ രണ്ടു കാര്യങ്ങളെപ്പറ്റി ബൈബിളിൽ 1കോറിന്തിയോസ് 10-1,2 വാക്യങ്ങളിൽ പറയുന്നു. നമ്മുടെ പിതാക്കന്മാരെല്ലാം മേഘത്തിലും കടലിലും സ്സ്നാനപ്പെട്ടു എന്ന്. ചെങ്കടൽ കടക്കുന്നതുവരെ ഇസ്രായേൽക്കാർ ഇടയ്ക്കിടെ പിന്തിരിഞ്ഞു നോക്കുമായിരുന്നു. എന്നാൽ കടൽ കടന്നതിനുശേഷം അവർക്ക് പിന്തിരിഞ്ഞുനോക്കേണ്ടി വന്നിട്ടില്ല. ജീവിതത്തെ രണ്ടായി പകുത്ത അഭിഷേകം. മേഘസ്നാനമാണ് നമ്മുടെ കൂദാശകൾ ഇവ നിരന്തരം ജീവിതത്തെ നനച്ചുകൊണ്ടിരിക്കും. അതിനിടെ നമുക്ക് കിട്ടുന്ന കടൽ സ്നാനാനുഭവങ്ങളെല്ലാം ഒറ്റപ്പെട്ട അനുഭവങ്ങളാണ്. അത് നമ്മുടെ ജീവിതത്തിൽ പുതിയ അഭിഷേകം പകരാൻ ദൈവം അനുവദിക്കുന്നതാണ്. ജീവിതത്തെക്കുറിച്ചുള്ള കാഴ്ചപ്പാടുകൾ മാറി സഹനത്തിലൂടെ.

അതിനുശേഷം ആത്മവിശ്വാസം വർദ്ധിച്ചു. എന്നെപ്പറ്റി ദൈവത്തിന് ചില പദ്ധതികൾ ഉണ്ട്. എന്നെ ഉപരി വിശുദ്ധീകരിക്കാൻ ദൈവം അതുചെയ്തു. പിന്നെ സഹനത്തിനു മുന്നിൽ ഭയപ്പെടേണ്ട കാര്യം ഇല്ലെന്നു പഠിച്ചു. അത്

രഹസ്യങ്ങളാണ്. മറിയത്തിന്റെ ജീവിതത്തിലായാലും യേശുക്രിസ്തുവിന്റെ ജീവിതത്തിലായാലും സഹനങ്ങളെല്ലാം രഹസ്യങ്ങളാണ്. ജീവിതത്തെ തകർക്കാനല്ല. വിശുദ്ധീകരിക്കാനാണത്. ചില സഹനങ്ങൾ മരണത്തിലാണ് എത്തുന്നതെങ്കിലും ഭയക്കേണ്ട. നിത്യതയല്ലേ നമ്മുടെ മുന്നിൽ നിൽക്കുന്നത്. ആ വ്യക്തിയുടെ നിത്യത ജീവിച്ചിരിക്കുന്നവരുടെ അനുഗ്രഹത്തിനും വിശുദ്ധീകരണത്തിനും ദൈവം ഉപയോഗിക്കുന്ന രഹസ്യമാണ്. ദൈവത്തിന്റെ കൃപയാണത്. യേശുവിന്റെ മരണമാണ് ലോകത്തിനു ലഭിച്ച ഏറ്റവും വലിയ കൃപ. ആ അവകാശമാണ് നമുക്കെല്ലാം ഉള്ളത്. അങ്ങനെ ഒരു ഉൾക്കാഴ്ചയാണ് ആ അനുഭവത്തിലൂടെ എനിക്കു ലഭിച്ചത്.

### ആഘോഷം കൂടുന്നു, ആത്മീയത കുറയുന്നു

ആന്തരീകത കുറയുമ്പോഴാണ് ആഘോഷം കൂടുന്നത്. ഏത് ആഘോഷങ്ങളാണോ നമ്മുടെ ആത്മീയത വർദ്ധിപ്പിക്കാത്തത് അവ നമുക്ക് വേണ്ട. അത് ആഡംബരമാണ്. റോമിൽ വലിയ കുർബാനകൾ നടക്കുന്നു. അത് തോരണം കെട്ടിയും മറ്റുമല്ല, പക്ഷെ എന്തൊരു പവിത്രതയാണതിനുള്ളത്. ആഘോഷം വേണ്ടാ എന്നു പറഞ്ഞാൽ സുവിശേഷ വേലയ്ക്കും മറ്റും പണം ചിലവാക്കേണ്ട എന്നല്ല. അതെല്ലാം വേണം. അപ്രധാനമായിട്ടുള്ള ഘടകങ്ങൾക്ക് ശ്രദ്ധ കൂടുന്നു എന്നതാണ് സത്യം. റാസായുടെ കാര്യം എടുക്കാം. നാടിനെ മുഴുവൻ സമർപ്പിച്ചുകൊണ്ട് അതിന്റെ വിശുദ്ധിക്കുവേണ്ടി നടത്തുന്ന പ്രാർത്ഥനയാണത്. എന്നാൽ വലിയ ബാന്റും ചെണ്ടയുമെല്ലാം വച്ച് പ്രാർത്ഥനാരൂപിയില്ലാതെ മദ്യപിച്ചും മറ്റും പങ്കെടുക്കുമ്പോൾ അത് വെറും ആഘോഷമാണ്, പ്രകടനമാണ്. നമ്മുടെ പള്ളിനിർമ്മാണം മുതൽ ശ്രദ്ധിക്കണം. വെട്ടുകാട്പള്ളി. അതിൽ അനാമത്തുകൾ വന്നേക്കാം. എന്നാൽ അതുപോലെയുള്ള ദൈവാലയങ്ങൾ നമുക്കാവശ്യമാണ്. ദൈവത്തിന് മഹത്വം കൊടുക്കുന്ന കാര്യങ്ങൾ. എന്നാൽ ദൈവത്തെ മഹത്വപ്പെടുത്തുന്നതിന് പര്യാപ്തമാവണം അവ. ആഡംബരങ്ങളിലൂടെ കടന്നുവരുന്നത് സാത്താൻ ജന്യമായ ചിന്തകളാണ്. ആത്മീയമായി ഒരുക്കമുള്ളവരാണ് ആഘോഷങ്ങൾക്ക് നേതൃത്വം കൊടുക്കേണ്ടത്. നമുക്ക് ഇവന്റ്മാനേജ്മെന്റ് പരിപാടികളല്ല വേണ്ടത്. പടയാളികളെപ്പോലെ സജ്ജരാക്കപ്പെട്ട നമ്മുടെ ആളുകൾ തന്നെവേണം ശുശ്രൂഷകരായി കാര്യങ്ങൾ ചെയ്യാൻ.

### സീറോ മലബാർ സഭയിലെ പ്രശ്നങ്ങൾ

ക്രിസ്തുവിന്റെ ശരീരമാണ് സഭ. സീറോമലബാർ സഭ ആത്മീയതയിൽ സമ്പന്നമായ ഉറവിടങ്ങളുള്ള സഭയാണ്. ഉത്ഥിതനായ യേശുവിനെ അറിയേണ്ടത് സഭാ കൂട്ടായ്മയിലൂടെയാണ്. സഭാത്മകത നഷ്ടപ്പെടുത്തുന്ന ഒന്നും ചെയ്യരുത്. സംഗ്രഹമായി പറഞ്ഞാൽ പുരോഹിതന്മാർ അഭിഷേകത്തിൽ നിലനിൽക്കണം. മെത്രാന്മാർ അവരുടെ അഭിഷേകത്തിൽ നിലനിൽക്കണം. മാമോദീസ സ്വീകരിച്ചിട്ടുള്ള അത്മായ പ്രേക്ഷിതർ അവരും പുരോഹിതരാണ്. അവരും അഭിഷേകത്തിൽ നിലനിൽക്കണം. അഭിഷേകം നഷ്ടപ്പെടുന്നു എന്നതാണ് അടിസ്ഥാന പ്രശ്നം. നമുക്കെല്ലാം ഇക്കാര്യത്തിൽ ഉത്തരവാദിത്വമുണ്ട്. സഭാ അധികാരികൾക്കു വേണ്ടി നിരന്തരം പ്രാർത്ഥിക്കണം എന്നു പറയുന്നതും അതാണ്. വിശ്വാസികൾക്ക് അതിൽ വീഴ്ച വന്നിട്ടുണ്ട്. വിശ്വാസികളെ നവീകരിക്കുന്നതിൽ പുരോഹിതർക്കും വീഴ്ചകളുണ്ടായി. കാലം മാറി എന്നു പറഞ്ഞാലും അതിനനുസരിച്ച് വിശ്വാസികളെ വിശുദ്ധീകരിക്കാനുള്ള ഉത്തരവാദിത്വമുണ്ട്. ഓരോ കാലഘട്ടത്തിലും സഭയെ വിശുദ്ധിയിൽ നിലനിർത്താൻ യോഗ്യരായ വിശുദ്ധന്മാർ ഉണ്ടായിട്ടുണ്ട്. സഭയിൽ നിലനിൽക്കാൻ അഭിഷേകത്തിൽ നിലനിൽക്കണം. കൂദാശാപരമായി അഭിഷേകത്തിൽ നിലനിൽക്കണം .ആരാണ് തെറ്റ് ആരാണ് ശരി എന്നു ചോദിച്ചാൽ എല്ലാവർക്കും അതിന്റെ ഉത്തരവാദിത്വമുണ്ട്. വിശ്വാസികളെ കൂട്ടായ്മാനുഭവത്തിൽ നിലനിർത്താൻ കഴിയണം. അതിനു കഴിയാത്തതിൽ മെത്രാന്മാർക്കും വൈദികർക്കും ഉത്തരവാദിത്വമുണ്ട്. ഇതു നമ്മൾ വരുത്തിവച്ച വിനയാണ്. വിശുദ്ധ അരൂപിയിൽ നിലനിൽക്കുന്ന പ്രതികരണമാണ് ഉണ്ടാകേണ്ടിയിരുന്നത്. നമ്മൾ ഈ നാട്ടിൽ ജീവിക്കുമ്പോൾ ഈ നാടിന്റെ നിയമങ്ങൾക്ക് വിധേയമാണ്. ചില ജാഗ്രതക്കുറവ് നമ്മുടെ ഭാഗത്തു നിന്ന് ഉണ്ടായി. പാപം ചെയ്യാൻ, ദൈവത്തെ തള്ളിപ്പറയാൻ, സഭയെ തള്ളിപ്പറയാൻ പ്രേരിപ്പിക്കുന്നില്ലെങ്കിൽ നാടിന്റെ എല്ലാ നിയമങ്ങളും നാം പാലിക്കണം. അതിനെതിരെയുള്ളതിനെ ചോദ്യം ചെയ്താൽ മതി. കരം കൊടുക്കുക വസ്തുവകകൾ പ്രകൃതി സംരക്ഷണം തുടങ്ങിയ എല്ലാ നിയമങ്ങൾക്കും നമ്മൾ വിധേയരാണ് ഇല്ലെങ്കിൽ അത് അരാജകത്വമാണ്. ദൈവത്തെ തള്ളിപ്പറയുന്നതാണെങ്കിൽ അതിന് രക്തസാക്ഷിത്വം ഉണ്ട്. അല്ലാതുള്ള ഇവിടുത്തെ എല്ലാ നിയമങ്ങളോടും നമ്മൾ വിധേയപ്പെട്ടിരിക്കണം. സ്ഥാപനങ്ങൾ നമുക്കാവശ്യമാണ്. അത് എന്തിനുവേണ്ടി. സുവിശേഷ ശുശ്രൂഷയ്ക്ക് വേണ്ടിയുള്ള മാർഗ്ഗങ്ങളാണ് സ്ഥാപനങ്ങൾ എന്ന അടിസ്ഥാന കാര്യം നമ്മൾ ചിലപ്പോൾ മറന്നുപോയിട്ടുണ്ട്. വിമർശനങ്ങൾ വളരെ നല്ലതാണ്. ദാവീദിനോട് നീ ചെയ്തത് തെറ്റാണ് എന്നു പറയാൻ

പ്രവാചകൻ ആവശ്യമുണ്ടായിരുന്നു. ചോദ്യം ചെയ്യപ്പെടുമ്പോൾ പുന:പരിശോധിക്കാൻ നമുക്ക് സാധിക്കണം.

### സഹോദരീസഭയിലെ വിഭാഗീയത

തെറ്റായ സന്ദേശമാണ് അത് നൽകുന്നത്. വിഭാഗീയത പരിശുദ്ധാത്മ പ്രവർത്തനമല്ലല്ലോ. മാനുഷിക തലത്തിന് അമിത പ്രാധാന്യം കൊടുക്കുന്നു. മറ്റുള്ള അഭിപ്രായങ്ങളോട് വിയോജിക്കാം. അതിനു സ്വീകരിക്കുന്ന മാർഗ്ഗങ്ങളാണ് പ്രധാനം. സഭയിൽ സംഭവിച്ചിരിക്കുന്ന മുറിവുകളാണല്ലോ വിഭാഗീയത. ഇതെല്ലാം നൽകുന്ന സന്ദേശം നമ്മൾ ഒന്നായിത്തീരാൻ പ്രാർത്ഥനയും പരിശ്രമവും ത്വരിതപ്പെടുത്തണം എന്നതാണ്. സഹോദരീ സഭകൾക്കു മാത്രമല്ലോ എല്ലാ സഭകൾക്കും നൽകുന്ന സന്ദേശമാണിത്.

### പത്തനംതിട്ടയെക്കുറിച്ചുള്ള സ്വപ്നം, പദ്ധതി

മലങ്കര കത്തോലിക്കാ സഭയ്ക്കും സുറിയാനി സഭകൾക്കു പൊതുവിലും പ്രാധാന്യമുള്ള സ്ഥലമാണ് പത്തനംതിട്ട. രണ്ടു പ്രശ്നങ്ങളാണ് മുഖ്യമായും അവിടുള്ളത്. കാർഷിക മേഖലയിലെ പ്രശ്നങ്ങളുണ്ട്. കുടുംബങ്ങൾ ശിഥിലമാകുന്നു എന്നുള്ളതാണ് ഏറ്റവും വലിയ പ്രശ്നം. കുടുംബങ്ങളിലെ ആത്മിയതയാണ് ഏതു സഭയുടെയും ബലം. എന്നാൽ അതിനിപ്പോൾ ഉലച്ചിൽ തട്ടിയിരിക്കുന്നു. എന്താണു കാരണം എന്നു കൃത്യമായി നിർവചിക്കാൻ ആവില്ല. വിവിധ സാഹചര്യങ്ങൾ. പത്തനംതിട്ടയെ കേന്ദ്രീകരിച്ചുള്ള ശരിയായ വികസനങ്ങൾ ഉണ്ടായിട്ടില്ല. റബറിന്റെ വില കുറഞ്ഞു. ഇതിനു നമുക്ക് മാത്രമായി പരിഹാരം കാണാൻ ആവില്ല. ഞാൻ ശ്രദ്ധ കൊടുക്കുക ഇടവക സന്ദർശനത്തിനും കുടുംബങ്ങളിലെ ആത്മീയതബലപ്പെടുത്തുന്നതിന് ഉതകുന്ന പ്രവർത്തനങ്ങൾക്കുമാവും. മലങ്കര കത്തോലിക്കാ സഭയെ സംബന്ധിച്ച് മാർ ഈവാനിയോസ് തിരുമേനിയുടെ മുണ്ടൻമല ഇവിടെയാണ്. നമ്മുടെ സഭ ശതാബ്ദിയിലേക്കു നീങ്ങുകയാണ്. പത്തനംതിട്ട കഴിഞ്ഞ





എട്ടു വർഷമായി മാർ ക്രിസോസ്റ്റം പിതാവിന്റെ നേതൃത്വത്തിൽ കുതിപ്പു നടത്തിയിരിക്കുകയാണ്. അത് തുടർന്നു കൊണ്ടു പോവുക വെല്ലുവിളിതന്നെയാണ്. അടുത്ത പന്ത്രണ്ടു വർഷം അതായത് 2030 കേന്ദ്രീകരിച്ചുള്ള പദ്ധതികൾ മാസ്റ്റർ പ്ലാൻ തയ്യാറാക്കണം. അത് ഏതൊക്കെ മേഖലകളിൽ വേണമെന്നത് വൈദികരുടേയും മറ്റുള്ളവരുടെയും എല്ലാം ആലോചനകളിലൂടെ രൂപപ്പെടേണ്ടതാണ്. മത സൗഹാർദത്തെ സംബന്ധിച്ചും ഇടർച്ചയില്ലാത്ത സ്ഥലമാണ് പത്തനംതിട്ട. തീർത്ഥാടന കേന്ദ്രങ്ങളും കൺവൻഷനുകളും നടക്കുന്ന സ്ഥലം. എക്യൂമെനിക്കൽ പ്രവർത്തനങ്ങൾക്ക് പ്രാധാന്യം കൊടുക്കും. പത്തനംതിട്ടയിലേക്ക് പോകുമ്പോൾ വീട്ടിലേക്ക് പോകുന്നു എന്ന പ്രത്യേക സന്തോഷം ഇല്ല. നാടെന്നതിന് അമിത പ്രാധാന്യം നൽകുന്നില്ല. ക്രിസോസ്റ്റം തിരുമേനി ഒരു നല്ല മാതൃകയാണ്. അദ്ദേഹം തുടങ്ങിയ പ്രവർത്തനങ്ങൾ തുടർന്നു കൊണ്ടു പോവുക അദ്ദേഹവുമായി ചേർന്ന് കുറച്ചുകാലം പ്രവർത്തിക്കുക എന്നത് സന്തോഷം നൽകുന്നകാര്യമാണ്.

### സൗമ്യതയും ഭരണനൈപുണ്യവും

ആത്മസംയമനം പാലിച്ചാൽ മാത്രമെ നല്ല തീരുമാനങ്ങൾ എടുക്കാൻ കഴിയു. സംയമനത്തിലെ മറ്റുള്ളവരുടെ സഹകരണം കിട്ടു. മററുള്ളവരെ ചേർത്തു നിർത്തുന്ന നേതൃത്വമാണ് എന്നെ സംബന്ധിച്ച് സ്വീകാര്യമായ നേതൃത്വം. മറ്റുള്ളവരെ ചേർത്തു നിർത്താതെ സ്ഥായിയായ വികസനം ഉണ്ടാകില്ല. ക്രൈസ്തവ സഭ അപ്പസ്തോലിക കൂട്ടായ്മയാണ്. സഭയുടെ കാര്യം ദൈവത്തിന്റെ കാര്യമാണ്. നമ്മൾ മസിലുപിടിച്ചിട്ടോ ഉറക്കം കളഞ്ഞിട്ടോ കാര്യമില്ല. ശാന്തമായി ദൈവഹിതം മനസ്സിലാക്കണം. ശാന്തയാമങ്ങളിലാണ് ദൈവഹിതം മനസ്സിലാക്കാൻ ആവുക. കൂട്ടായ നേതൃത്വശൈലിയാണ് എന്റെ ബോധ്യത്തിലുള്ളത്.

### ഉമ്മൻചാണ്ടി, നായനാർ, ഇ.എം.എസ്

പാർട്ടി, പ്രസ്ഥാനം എന്ന നിലയിലല്ല, മനസ്സിൽ പതിഞ്ഞിട്ടുള്ള കാര്യമാണ് പറയുന്നത്. ഉമ്മൻചാണ്ടി മാനുഷിക കാരുണ്യത്തിന്റെ മുഖമാണ്. ഒരു സന്യാസിയുടെ സമർപ്പണത്തിന് അപ്പുറമുള്ള സമർപ്പണമാണ് അദ്ദേഹം നടത്തിയിട്ടുള്ളത്. ഒരു പകൽ മുഴുവൻ പ്രാഥമിക ആവശ്യങ്ങൾപോലും നടത്താതെ ജനങ്ങൾക്കിടയിൽ നിന്ന് അവരുടെ പ്രശ്നങ്ങൾ കേട്ട് പരിഹരിക്കുക. അതൊരു സമീപനമാണ്. കാരുണ്യത്തിന്റെ മുഖം അദ്ദേഹം പ്രദർശിപ്പിച്ചു. സാധാരണക്കാരുടെയും മുഖ്യമന്ത്രിയാണ് എന്ന നിലയിൽ അദ്ദേഹം പ്രവർത്തിച്ചു. അതേ സമയം





നായനാരുടെ നിഷ്കളങ്കത എന്നെ വല്ലാതെ ആകർഷിച്ചിട്ടുണ്ട്. വാസ്തവത്തിൽ അദ്ദേഹം മരിച്ചപ്പോൾ എന്റെ ഹൃദയം വല്ലാതെ പിടഞ്ഞു. ഇ.എം.എസ് എനിക്കൊരു അത്ഭുതമാണ്. അദ്ദേഹത്തിന്റെ മക്കളുടെ കല്യാണത്തിനു പോലും പാർട്ടിയുമായി ബന്ധപ്പെട്ട ചട്ടക്കൂടിൽ നിന്നു. അദ്ദേഹത്തിന്റെ വായനയും എന്നെ വിസ്മയിപ്പിച്ചിട്ടുണ്ട്. അക്രമ രാഷ്ട്രീയത്തെ അദ്ദേഹം പ്രോത്സാഹിപ്പിച്ചിട്ടുമില്ല. ഏതു പാർട്ടിയിലായാലും പ്രസ്ഥാനമായാലും സ്വാർത്ഥതുടെ കൂടുപൊളിച്ചു പുറത്തുവന്നവരാണ് നാട്ടുകാർക്ക് സ്വീകാര്യരാവുക.

### അധ്യാപകൻ - പഠിച്ചത്... എന്നും ഓർക്കുന്ന പാഠം.....

ഒരു വിദ്യാർത്ഥിയെ പോലും അവഗണിക്കരുത്, എഴുതി തള്ളരുത് എന്നത് ഞാൻ പഠിച്ച പാഠമാണ്. 2003–ൽ ഞാൻ രോഗക്കിടക്കയിൽ ആയിരിക്കുമ്പോഴാണ് അഞ്ചൽ കോളേജിൽ ചില വിദ്യാർത്ഥി പ്രശ്നങ്ങൾ ഉണ്ടായത്.അതുമായി ബന്ധപ്പെട്ട് ഒരു വിദ്യാർത്ഥിയെ കോളേജിൽ നിന്ന് പുറത്താക്കേണ്ടി വന്നു. എങ്കിലും ഞാൻ അവനെ മുറിയിൽ കൊണ്ടുപോയി ആശ്വസിപ്പിച്ച് എന്റെ കൈയ്യിൽ കിടന്ന വാച്ച് ഊരി നൽകിയാണ് വിട്ടത്.അവനുമായി വ്യക്തി ബന്ധവും തുടർന്നു. ഇപ്പോഴും തുടരുന്നു. പിന്നീട് അവന്റെ എൽ.എൽ.ബി പഠനത്തിനും സഹായം നൽകി. ഒരിക്കൽ അവൻ തിരുവനന്തപുരത്തു വന്നിട്ട് എന്നെ ഫോണിൽ ബന്ധപ്പെട്ടു. അവന്റെ അമ്മയുടെ കാൽ മുറിച്ചുമാറ്റേണ്ടി വന്നു. ഒരു മാസത്തോളം അമ്മയെ ശുശ്രൂഷിക്കാൻ അവനാണ് വന്നുനിന്നത്. നമ്മൾ മിടുക്കർ എന്നു കരുതുന്നവർ അമ്മയേയും മറ്റും മറന്നു നടക്കുമ്പോഴാണ് ആ മകൻ അമ്മയുടെ ശുശ്രൂഷയെ ഏറ്റെടുത്തു കൂടെ നിന്നത്. മോശമെന്നു പറഞ്ഞു പുറത്തു വിട്ട ഇവനാണ് ആ അമ്മയെ കരുതിയത്. അധ്യാപന ജീവിതത്തിൽ എന്റെ കണ്ണു തുറപ്പിച്ച അനുഭവമാണ്. ക്ലാസ്മുറിയിൽ മാത്രം കണ്ട് ഒരു വിദ്യാർത്ഥിയെ നമുക്ക് വിലയിരുത്താൻ ആകില്ല. അതു ശരിയാവില്ല. നെല്ലും പതിരും തിരിക്കാൻ ഒരു അധ്യാപകനും അവകാശമില്ല. കൂടുതൽ പ്രശ്നം ഉണ്ടാക്കുന്നവൻ നമ്മുടെ ശ്രദ്ധ കൂടുതൽ ആവശ്യപ്പെടുന്നു എന്നതാണ് സത്യം.

### വിദ്യാഭ്യാസ മേഖല



St. John’s College, Anchel

ഇപ്പോഴത്തെ നമ്മുടെ വിദ്യാഭ്യാസ സമ്പ്രദായത്തിൽ ഒന്നിനെക്കുറിച്ചും ആഴത്തിൽ പഠിപ്പിക്കുന്നില്ല. മാതൃഭാഷ പോലും നല്ലവണ്ണം പഠിക്കുന്നില്ല. മൂല്യശോഷണം സംഭവിച്ചിരിക്കുന്നു. ഒരു രീതിയിലും വിദ്യാർത്ഥിയുടെ സ്വഭാവ രൂപീകരണത്തെ സ്വാധീനിക്കുന്നില്ല. എങ്ങനെയും ജോലി നേടാനുള്ള പഠിപ്പീരാണ് നടക്കുന്നത്. വിദ്യാർത്ഥിയുടെ പ്രതിഭയും സിദ്ധിയും അനുസരിച്ച് ഉയർന്ന വിദ്യാഭ്യാസം നൽകാൻ കഴിയുന്നില്ല. വിദ്യാർത്ഥിയെ പിന്തുടർന്ന് മനസ്സിലാക്കാനും അവന്റെ കഴിവുകൾക്കനുസരിച്ച് പഠിപ്പിക്കാനുള്ള യാതൊന്നുമില്ല. മാതാപിതാക്കൾക്കും കഴിയുന്നില്ല, അധ്യാപകർക്കും കഴിയുന്നില്ല. ഒരു പരീക്ഷ കൊണ്ട് ഒരു വിദ്യാർത്ഥിയെ പൂർണ്ണമായും മനസ്സിലാക്കാൻ ആവില്ല. ഏറ്റവും വലിയ അപകടം അധ്യാപകരുടെ മഹത്വം നഷ്ടപ്പെട്ടിരിക്കുന്നു എന്നതാണ്. ഒരു തൊഴിൽ ആയി അത് അധഃപതിച്ചു. പണ്ട് അപൂർവ്വം ചിലരാണ് അത് തൊഴിലായി മാത്രം കണ്ടിരുന്നത്. ഇപ്പോൾ അത് നേരെ തിരിഞ്ഞു. അതുകൊണ്ട് അധ്യാപകർക്ക് ആദരം ലഭിക്കുന്നുമില്ല. പ്രസവിക്കാതെ ജനിച്ച മക്കൾ എന്ന നിലയിൽ കുഞ്ഞുങ്ങളെ സ്നേഹിക്കാനും അവരെ പൗരന്മാരായി, നല്ല മനുഷ്യരായി രൂപപ്പെടുത്തി എടുക്കാനുള്ള പരിശ്രമം ഉണ്ടാകുന്നില്ല. സാങ്കേതിക വിദ്യകളിലൂടെ ഏറെ മാറ്റം വന്നു. ഇൻഫർമേഷൻ ഇന്ന് വിദ്യാർത്ഥികൾക്ക് ലഭിക്കുന്നു. എന്നാൽ ആ ഇൻഫർമേഷൻ സ്വാംശീകരിച്ച് മൂല്യങ്ങളുമായി ബന്ധപ്പെടുത്തി തിരിച്ചറിവാക്കി കൊടുക്കാൻ അധ്യാപകർക്ക് കഴിയുന്നില്ല. വിഷയം പഠിക്കാനും വിദ്യാർത്ഥിയെ പഠിക്കാനും അധ്യാപകർക്ക് കഴിയണം. എങ്ങനെയും മാർക്ക് വാങ്ങിക്കുക എന്ന നിലയിൽ ആയി. ജീവിതത്തിലെ മുൻഗണനകൾ മാറിപ്പോയി. പണം,അധികാരം എന്നിവയ്ക്ക് പുറകെയായി മനുഷ്യർ. ഇതിനു പുറമെ ഇതിനെയെല്ലാം രാഷ്ട്രിയവൽക്കരിച്ചിരിക്കുന്നു.

Mar Ivanios College, Trivandrum



### വളരുന്ന അസ്വസ്ഥതകൾ

രാഷ്ട്രീയം സമർപ്പണം ആവശ്യപ്പെടുന്ന മേഖലയാണ്. പണ്ട് അങ്ങനെയായിരുന്നു. സമർപ്പണത്തിന്റേയും ത്യാഗത്തിന്റേയും ഒക്കെ മേഖലയായിരുന്നു അത്. ഒരു വിളി, നിയോഗം എന്നൊക്കെ പറയാവുന്ന ഒന്ന്. രാഷ്ട്രനിർമ്മാണം ഏറെ പ്രധാനപ്പെട്ട കാര്യമാണ്. രാജ്യത്തെ മുഴുവൻ ഒന്നായി കാണുന്ന രാഷ്ട്രിയ നേതാക്കളും പ്രസ്ഥാനങ്ങളും ഇല്ലാതെ പോകുന്നു എന്നതാണ് അപകടം. രാജ്യം ചിന്നഭിന്നമാകുകയാണ്. രാജ്യത്തെ ഒന്നായി കാണാതെ പോകുന്നത് വലിയ പ്രശ്നമാണ്. ഭാഷയുടെ അടിസ്ഥാനത്തിലും പ്രാദേശികതയുടെ അടിസ്ഥാനത്തിലും ഒക്കെ ഭിന്നത. അതുണ്ടാക്കുന്ന സംഘർഷം ഭയങ്കരമാണ്. പിറന്നു വീണ മണ്ണിൽ മനുഷ്യൻ സുരക്ഷിതനല്ലെന്ന ചിന്ത വളരുന്നു. ഭരണഘടനയോട് ആദരവ് കുറയുന്നു. ഇവിടെ പണം അധികാരം എന്നിവയ്ക്ക് മേൽക്കൈ വന്നിരിക്കുന്നു. ജഡികമായ ആസക്തികൾ വർദ്ധിച്ചിരിക്കുന്നു. ഒരു നാട് ഐശ്വര്യപൂർണ്ണമാകുന്നത് ദൈവത്തെ മുൻ നിർത്തി പോകുമ്പോഴാണ്. സത്യദൈവത്തെ, സനേഹത്തെ മുൻനിർത്തി പോകണം അല്ലാതെ വരുമ്പോഴാണ് അസ്വസ്ഥത ഉണ്ടാകുന്നത്. മനുഷ്യൻ ദൈവമായി തന്നെ മാറാനും അവന്റെ മഹത്വം വർദ്ധിപ്പിക്കാനും ശ്രമിക്കുമ്പോഴാണ് അസ്വസ്ഥതകൾ ഉണ്ടാവുന്നത്. മനുഷ്യന്റെ കൈയ്യിൽ പണം ഉണ്ട്. എന്നാൽ ഇത് വികസനമാണോ. മനുഷ്യൻ പരസ്പരം സഹായിക്കുന്ന സ്വരം കേൾക്കുന്ന പണ്ടത്തെ ഗ്രാമത്തിലെ പോലൊരു തലം നമുക്ക് നഷ്ടമാകുന്നു. പക്വമായ വളർച്ച എന്നാൽ എല്ലാ രീതിയിലും ഒരുപോലെയുള്ള വളർച്ചയാണ്. ഒരു ഭാഗം മാത്രം വളരുന്നത് ശരീരത്തെ സംബന്ധിച്ചായാലും വിരൂപമാണ്. അമ്മനാട് എന്ന വികാരം നഷ്ടപ്പെടുന്നു. എല്ലാവർക്കും ഒരുപോലെ അവകാശപ്പെട്ട നമ്മൾ ജനിച്ച ഈ നാട് അതു നഷ്ടപ്പെടുന്നു എന്നുള്ളതാണ് ഏറ്റവും വലിയ പ്രശ്നം. ആത്മീയതയിലേക്ക് തിരിച്ചു വരിക എന്നതാണ് ഇതിനു പരിഹാരം. ഭാരതത്തിന്റെ ശക്തി അതിന്റെ ആത്മീയതയാണ്. ആ ആത്മിയതയാണ് മറ്റ് മതങ്ങളെ മുഴുവൻ പോഷിപ്പിച്ചതും ഭാരതത്തെ ലോകത്തിന്റെ ശ്രദ്ധാകേന്ദ്രമാക്കി മാറ്റിയതും. എന്നാൽ ഇപ്പോൾ പണം വർദ്ധിച്ചു. ഇതുകൊണ്ട് സംസ്കാരം രൂപപ്പെടുമോ.

ആത്മിയതയിലേക്ക് മടങ്ങുക. മതങ്ങൾ വിശുദ്ധീകരിക്കപ്പെടുക എന്നതാണ് ഇതിനുള്ള പരിഹാരം. സ്വയം വിശുദ്ധീകരണവും തീവ്രമായ പ്രാർത്ഥനകളുമാണ് ക്രൈസ്തവ സമൂഹം ചെയ്യേണ്ടത്. നമ്മൾ എപ്പോഴും നമ്മുടെ വചനാധിഷ്ടിതമായ ധാർമ്മികത ഉയർത്തി പിടിക്കുക. ലോക രക്ഷകനായ ക്രിസ്തുവിനെ മുറുകെ പിടിക്കുക. ആത്യന്തികമായി നമ്മുടെ ധാർമ്മികത നഷ്ടപ്പെടാതെ മുന്നോട്ടു പോവുക.

### മുൻഗാമികളെക്കുറിച്ച്... ബാവയെക്കുറിച്ച്...



മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ മുഖതേജസ്സ് കണ്ടുകൊണ്ടാണ് വളർന്നത്. അദ്ദേഹം മനുഷ്യരോട് ഇടപെടുന്നത് ഹിന്ദുവായാലും മുസൽമാനായാലും പിതാവിനോട് സങ്കടം പറയുമ്പോൾ അദ്ദേഹത്തിന്റെ കണ്ണുകൾ നനയുമായിരുന്നു. അദ്ദേഹം സ്വയം മറന്നു നിൽക്കും. ആ ഹൃദയ ഭാവമാണ് ഒരു ക്രൈസ്തവ മേലധ്യക്ഷന്റെ ഭാവം. അദ്ദേഹത്തിന്റെ എളിയ ജീവിതവും ലാളിത്യവും വല്ലാതെ ആകർഷിച്ചിട്ടുണ്ട്. ആഡംബരരഹിതമായ ആ ജീവിതം, വിശുദ്ധനായ ഒരു സന്യാസി എന്ന ജീവിതം ഒരു വെല്ലുവിളിയായി നിൽക്കുന്നു. എല്ലാവരുടെയും സന്തോഷവും സൗഖ്യവും അദ്ദേഹം ആഗ്രഹിച്ചു. കുഷ്ഠരോഗം വന്നവർക്കായും അദ്ദേഹം പ്രവർത്തിച്ചു. അദ്ദേഹത്തിൽ ഒരു ബലഹീനതയും കാണാൻ കഴിഞ്ഞിട്ടില്ല. ദേഷ്യപ്പെടുമായിരുന്നു. അതാകട്ടെ പലപ്പോഴും ആരാധനയിലെ പിശകുകൾ കാണുമ്പോഴോ പാവങ്ങളെ സഹായിക്കുന്നതിൽ വീഴ്ച കാണുമ്പോഴോ ആയിരുന്നു. ബസേലിയോസ് തിരുമേനിയുടെ ആത്മീയത വളരെ വ്യത്യസ്തമായിരുന്നു. ആഴമേറിയ ആ ആത്മീയത സാധാരണക്കാരനു പെട്ടെന്നു മനസ്സിലാക്കാൻ കഴിയുമായിരുന്നില്ല. എന്നാൽ അദ്ദേഹം ഏറ്റവും എളിയ രീതിയിൽ ജീവിച്ച വ്യക്തിയായിരുന്നു. അതേ സമയം മലങ്കര കത്തോലിക്കാസഭയിൽ ഇത്രയും പണം കൈകാര്യം ചെയ്ത ബിഷപ്പ് കാണില്ല. പക്ഷെ വ്യക്തി ജീവിതത്തിൽ ലാളിത്യം സൂക്ഷിച്ചു. അദ്ദേഹത്തിന്റെ സംഭാവന എന്നു പറയുന്നത്, അദ്ദേഹം കാനോനിക നിയമം പഠിച്ചു അതിനൊപ്പം മലങ്കര കത്തോലിക്ക സഭയുടെ സാധ്യതകളെക്കുറിച്ചും പഠിച്ചു. മലങ്കര കത്തോലിക്കാ സഭയെ ഇത്രയും ഉയരത്തിൽ എത്തിച്ചത് അദ്ദേഹമാണ്. പാറശ്ശാല രൂപത മുൻക്കൂട്ടിക്കണ്ട് അദ്ദേഹം പ്രവർത്തിച്ചു. അദ്ദേഹത്തിന്റെ വീക്ഷണവും ആഴത്തിലുള്ള ദർശനവും ശാന്തതയും എന്നെ ആകർഷിച്ചിട്ടുണ്ട്. ആത്മീയതയുടെ ലക്ഷണം തന്നെയാണ് ആ ശാന്തത. ഏറ്റവും താഴെത്തട്ടിൽ നിന്നു സഭയെ വളർത്തി. ബത്തേരി രൂപതയിൽ ആദിവാസികളുമായിട്ടുമെല്ലാം





ബന്ധപ്പെട്ടുമുള്ള പ്രസ്ഥാനങ്ങൾ നമ്മൾ ഓർക്കണം. സഭാ ശുശ്രൂഷ പള്ളിയിൽ വരുന്നവർക്ക് വേണ്ടി മാത്രമല്ല എന്നുള്ള പാഠം അദ്ദേഹത്തിൽ നിന്നു പഠിച്ചു. ആ പ്രദേശം മുഴുവൻ അജപാലനത്തിനു കീഴുലുള്ളതാണ് എന്നതായിരുന്നു അദ്ദേഹത്തിന്റെ ബോധ്യം. ഇത് എന്നെ വല്ലാതെ സ്വാധീനിച്ചു. ലോറൻസ് തിരുമേനിയുടെ ജീവകാരുണ്യ പ്രവർത്തനം. ഹെൽപ് ഫോർ മില്യൻ എന്ന പദ്ധതിയിൽ അസാധാരണമായ പാടവം ആണ് കാണിച്ചത്. ഡേവിഡ് ഇല്ലിരിക്കൽ അച്ചന്റെ താപസജീവിതവും തോമസ് കൊട്ടരത്തിൽ അച്ചന്റെ പ്രതിഭാധനതയും എന്നെ ആകർഷിച്ചിട്ടുണ്ട്. പ്രതിഭാശാലിയായിരുന്നു അദ്ദേഹം. പൗരോഹിത്യത്തിന്റെ ശ്രേഷ്ഠത എന്നും കാത്തു സൂക്ഷിച്ചു.

നമ്മുടെ കാതോലിക്കാ ബാവയെപ്പറ്റി പറഞ്ഞാൽ, ഏത് ഉത്തരവാദിത്വമായാലും ഏത് സ്ഥാനത്ത് എത്തിയാലും അദ്ദേഹം അതിനനുസരിച്ചുള്ള ഔന്നിത്യം പ്രകടമാക്കും എന്നതാണ്. കൊച്ചുകുട്ടികളോടാണെങ്കിലും സാധാരണക്കാരുമായിട്ടായാലും അദ്ദേഹം ഇടപ്പെടും. അതിനു ഒരു തലം അദ്ദേഹത്തിനുണ്ട്. എന്നാൽ അതിനു പിന്നാലെ പോയി മറ്റെല്ലാം മാറ്റിവയ്ക്കും എന്നല്ല നിശ്ചയിക്കുന്ന കാര്യത്തിനു വേണ്ടി കഠിനാധ്വാനം ചെയ്തു നിതാന്ത ജാഗ്രതയിൽ മുൻപോട്ടു പോകാനുള്ള അദ്ദേഹത്തിന്റെ കഴിവ് അപാരമാണ്. പള്ളിപണിയുടെ കാര്യമെടുത്താലും മറ്റെന്തു കാര്യമെടുത്താലും അതിന്റെ ഏറ്റവും പരിപൂർണ്ണമായ അവസ്ഥയിൽ എത്തിച്ചിട്ടേ അദ്ദേഹം മടങ്ങു. പെർഫെക്ടായി അതു ചെയ്യുന്നതുവരെ അശ്രാന്ത പരിശ്രമം നടത്തും. സഭയെ സംബന്ധിച്ച് ദൈവസ്വരത്തോട് വലിയ തുറവി പുലർത്തുന്ന ആളാണ്. അതുകൊണ്ട് അദ്ദേഹം ശ്രദ്ധിക്കുന്നത് വൈദികരുടെ ആത്മീയത പരിപോഷിപ്പിക്കാനാണ്. അതിന് അധിക സമയവും മുൻഗണനയും അദ്ദേഹം നൽകുന്നു. വൈദിക കൂട്ടായ്മ വർദ്ധിപ്പിച്ച് അഭിഷേകത്തിന്റെ ചൈതന്യത്തിൽ അവരെ നിലനിർത്താൻ അദ്ദേഹം ശ്രദ്ധിക്കുന്നു. ഒറ്റ വ്യക്തി മറുതലിച്ച് നിൽക്കുന്നത് കണ്ടാൽ ആ വ്യക്തിക്കു വേണ്ടി എത്രസമയം ചെലവഴിക്കാനും അദ്ദേഹം തയ്യാറാണ്. അതിനു പിന്നാലെ ഓടും. ആ ഒരാളിനേയും നമുക്ക് വേണമെന്നതാണ് അദ്ദേഹത്തിന്റെ ശൈലി. നല്ലയിടന്റെ ചിത്രമാണ് ഇവിടെ എനിക്ക് കാണാൻ കഴിഞ്ഞിട്ടുള്ളത്.



### ഏറ്റവും വലിയ സന്തോഷം

നമ്മുടെ പിതാവ് കർദ്ദിനാൾ ആയപ്പോഴാണ് വലിയ ആവേശവും സന്തോഷവും തോന്നിയത്. നമ്മൾ അത് ആഗ്രഹിച്ചിരുന്നു. എന്നാൽ ഇത്രപെട്ടെന്നു കിട്ടുമെന്ന് പ്രതീക്ഷിച്ചില്ല. എനിക്കു മെത്രാൻ സ്ഥാനം കിട്ടിയപ്പോൾ പോലും സത്യത്തിൽ ഇത്ര സന്തോഷം തോന്നിയില്ല.

### യുവജനങ്ങളോട്

സഭയോട് ചേർന്നു നിൽക്കുന്ന യുവജന വിഭാഗമാണ് നമുക്കുള്ളത്. സൺഡേ സ്കൂളിൽ എല്ലാവരും ചേരുന്നു എന്നതുപോലെ സഭയിൽ ഉള്ള എല്ലാ യുവജനങ്ങളും ഈ പ്രസ്ഥാനത്തിനു കീഴിൽ അണിനിരക്കണം. പത്തനംതിട്ടയുടെ കാര്യത്തിൽ ധാരാളം യുവതി യുവാക്കൾ അന്യദേശങ്ങളിലുണ്ട്. അവർ എവിടെ ആയിരിക്കുന്നുവോ അവിടെ അവരെ സഭയോട് ചേർത്തു നിർത്താനുള്ള പരിശ്രമം ആവശ്യമാണ്. വിവാഹ മോചനങ്ങളാണ് ഏറെ ഭയപ്പെടുത്തുന്നത്. നല്ല കുടുംബങ്ങൾ രൂപീകരിക്കാൻ ഇവരെ ഒരുക്കുക. സഭയുടെ അടിസ്ഥാന ഘടകമാണ് കുടുംബം. പരിപാവനതയിൽ കുടുംബ ജീവിതം വളർത്താനും കുഞ്ഞുങ്ങളെ സ്വീകരിക്കാനും ഇവരെ ഒരുക്കണം. മാതൃത്വവും പിതൃത്വവും ദൈവം നൽകുന്ന കൃപയാണ് എന്ന ബോധ്യം ഇവരിൽ വളർത്താൻ കഴിയണം. കരിയർ ഡവലപ്മെന്റിനുള്ള പദ്ധതികൾ ആവിഷ്ക്കരിക്കുന്നതിനും ഏറെ ശ്രദ്ധ ആവശ്യമാണ്.

# പത്തനംതിട്ടയിലും മൂവാറ്റുപുഴയിലും പിൻതുടർച്ചാവകാശമുള്ള പുതിയ മെത്രാൻമാർ

## ബിഷപ് ഡോ. സാമുവൽ മാർ ഐറേനിയോസ് പത്തനംതിട്ടയിൽ ബിഷപ് ഡോ. യൂഹാനോൻ മാർ തെയഡോഷ്യസ് മൂവാറ്റുപുഴയിൽ

തിരുവനന്തപുരം:- മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് പിൻതുടർച്ചാവകാശമുള്ള രണ്ട് പുതിയ കോ-അഡ്ജുത്തൂർ (co-adjutor) മെത്രാൻമാരെ മേജർ ആർച്ചുബിഷപ് കർദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവ നിയമിച്ചു. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ സുന്നഹദോസ് തീരുമാനത്തിന് പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പ തിരുമേനിയുടെ അംഗീകാരം ലഭിച്ചതനുസരിച്ചാണ് ഈ പ്രഖ്യാപനം നടത്തിയത്. പത്തനംതിട്ടയിൽ ബിഷപ് ഡോ.സാമുവൽ മാർ ഐറേനിയോസിനെയും മൂവാറ്റുപുഴയിൽ ബിഷപ് ഡോ. യൂഹാനോൻ മാർ തെയഡോഷ്യസിനേയുമാണ് നിയമിച്ചത്. പട്ടം സെന്റ് മേരിസ് കത്തീഡ്രൽ ദൈവാലയത്തിൽ കാതോലിക്കാ ബാവയാണ് പുതിയ പ്രഖ്യാപനങ്ങൾ നടത്തിയത്. ബിഷപ് മാർ ഐറേനിയോസ് ഇപ്പോൾ തിരുവനന്തപുരം മേജർ അതിരൂപതയയുടെ സഹായമെത്രാനായും ബഷപ് മാർ തെയഡോഷ്യസ് ഇപ്പോൾ സഭയുടെ ആസ്ഥാനമായ കാതോലിക്കേറ്റ് സെന്ററിൽ കൂരിയാ മെത്രാനായും യൂറോപ്പിലേയും ഓഷ്യാനായിലേയും അപ്പസ്തേലിക വിസിറ്ററുമാണ്. നിലവിൽ പത്തനംതിട്ട രൂപതാദ്ധ്യക്ഷൻ ബിഷപ് യൂഹാനോൻ മാർ ക്രിസോസ്റ്റോമും മൂവാറ്റുപുഴ രൂപതാദ്ധ്യക്ഷൻ ബിഷപ് ഡോ. എബ്രഹാം മാർ യൂലിയോസും ഔദ്യോഗിക ചുമതലകളിൽ നിന്ന് വിരമിക്കുന്നതനുസരിച്ച് പുതിയ മെത്രാൻമാർ രൂപതാദ്ധ്യക്ഷൻമാരായി ചുമതല ഏറ്റെടുക്കും.

## ബിഷപ് ഡോ. സാമുവൽ മാർ ഐറേനിയോസ്



പത്തനംതിട്ട ജില്ലയിൽ കടമ്മനിട്ട കാട്ടുകല്ലിൽ പരേതരായ കെ. സി തോമസിന്റേയും അന്നമ്മയുടേയും മകനായി 1952 മെയ് 13-ന് ജനിച്ചു. കടമ്മനിട്ട ഗവ. ഹൈസ്ക്കൂളിൽ സ്കൂൾ വിദ്യാഭ്യാസവും തിരുവനന്തപുരം സെന്റ് അലോഷ്യസ് മൈനർ സെമിനാരിയിലും ആലുവ സെന്റ് ജോസഫ്സ് പൊന്തിഫിക്കൽ സെമിനാരിയിലും വൈദിക പരിശീലനം പൂർത്തിയാക്കി. 1978 ഡിസംബർ 22ന് ആർച്ചുബിഷപ് ബനഡിക്ട് മാർ ഗ്രിഗോറിയോസിൽ നിന്നും വൈദിക പട്ടം സ്വീകരിച്ചു. കേരള സർവ്വകലാശാലയിൽ നിന്നും മലയാള സാഹിത്യത്തിൽ റാങ്കോടു കൂടി മാസ്റ്റർ ബിരുദവും ഡോക്ടറേറ്റും നേടി. ജറുസലേമിലെ താന്തൂർ എക്യൂമെനിക്കൽ ഇൻസ്റ്റിറ്റ്യൂട്ടിൽ നിന്നും ദൈശാസ്ത്രത്തിൽ ഡിപ്ലോമ നേടി. തിരുവനന്തപുരം മേജർ അതിരൂപതയിൽ ഏറതുമ്പമൺ മുട്ടത്തുകോണം, പമ്പുമല, വട്ടക്കരിക്കം, കുറ്റിച്ചൽ, വേങ്ങോട്, മഞ്ഞമല, വെള്ളാനിക്കൽ, കള്ളിയൽ, തിരുമല, ചാല, പാളയം ബസിലിക്ക, തിരുവല്ലം, കരകുളം, കല്ലയം, അഞ്ചൽ, തഴമേൽ, ഒഴുകുപാറക്കൽ എന്നീ ഇടവകകളിൽ വികാരി ആയിരുന്നു. ക്രൈസ്തവ കാഹളം മാസികയുടെ ചീഫ് എഡിറ്റർ, അഞ്ചൽ സെന്റ് ജോൺസ് കോളേജ് പ്രിൻസിപ്പാൾ, മാർ ഈവാനിയോസ് കോളേജ് പ്രിൻസിപ്പാൾ, കേരള സർവ്വകലാശാലയുടെയും കാലടി ശ്രീ. ശങ്കര സംസ്കൃത സർവ്വകലാശാലയുടെയും ബോർഡ് ഓഫ് സ്റ്റഡീസ് അംഗം, ഒ.എൻ.വി ഫൗണ്ടേഷൻ, ഡോ. കെ. എം. ജോർജ്ജ് ട്രസ്റ്റ് എന്നിവയിൽ അംഗം, തിരുവനന്തപുരം മേജർ അതിരൂപത വികാരി ജനറാൾ എന്നീ നിലകളിൽ പ്രവർത്തിച്ചി

ട്ടുണ്ട്. 2010 മാർച്ച് 13ന് മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവയിൽ നിന്ന് മെത്രാൻ പട്ടം സ്വീകരിച്ചു. 2010 മുതൽ തിരുവനന്തപുരം മേജർ അതിരൂപതയുടെ സഹായമെത്രാനും മുഖ്യ വികാരി ജനറലുമാണ്. കെ.സി.ബി.സി കരിസ്മാറ്റിക് കമ്മീഷൻ ചെയർമാനും വിദ്യാഭ്യാസം, ദൈവവിളി കമ്മീഷനുകളുടെ വൈസ് ചെയർമാനുമാണ്. അറിയപ്പെടുന്ന ധ്യാനഗുരുവും വചന പ്രഘോഷകനുമായ ബിഷപ് സാമുവൽ മാർ ഐറേനിയോസ് കറുത്ത ചിരിയുടെ കവി, പ്രകാശത്തിന്റെ ഉത്സവം, ധന്യ ജീവിതം, വിശ്വാസവും വികസനവും എന്നീ കൃതികളുടെ ഗ്രന്ഥ കർത്താവാണ്. 2012 ൽ സി. കേശവൻ മെമ്മോറിയൽ അവാർഡ് ലഭിച്ചിട്ടുണ്ട്.

## ബിഷപ് ഡോ. യൂഹാനോൻ മാർ തെയഡോഷ്യസ്

പത്തനംതിട്ട ജില്ലയിൽ പുതുശേരിഭാഗം കൊച്ചുതുണ്ടിൽ ഫീലിപ്പോസ് ഉണ്ണൂണ്ണിയുടേയും ചിന്നമ്മയുടേയും മകനായി 1959 ഏപ്രിൽ 8 ന് ജനിച്ചു. തിരുവനന്തപുരം സെന്റ് അലോഷ്യസ് മൈനർ സെമിനാരിയിലും ആലുവ സെന്റ് ജോസഫ്സ് പൊന്തിഫിക്കൽ സെമിനാരിയിലും വൈദിക പരിശീലനം പൂർത്തിയാക്കി. 1985 ഡിസംബർ 22 ന് ആർച്ചുബിഷപ് ബനഡിക്ട് മാർ ഗ്രിഗോറിയോസിൽ നിന്ന് വൈദിക പട്ടം സ്വീകരിച്ചു.കേരള സർവ്വകലാശാലയിൽ നിന്നും മലയാള സാഹിത്യത്തിൽ റാങ്കോടു കൂടി മാസ്റ്റർ ബിരുദവും റോമിലെ പൊന്തിഫിക്കൽ ഓറിയന്റൽ ഇൻസ്റ്റിറ്റ്യൂട്ടിൽ നിന്ന് പൗരസ്ത്യ കാനൻ നിയമത്തിൽ ഡോക്ടറേറ്റും തായ്‌ലൻഡിലെ സോഫിയ സെന്ററിൽ നിന്ന് വൈദിക പരിശീലനത്തിൽ ഡിപ്ലോമായും നേടിയിട്ടുണ്ട്. തിരുവനന്തപുരം മേജർ അതിരൂപതയിൽ വള്ളിയറപ്പൻ കാവ്, ഒറ്റക്കൊമ്പ്, മലമുകൾ, ചെമ്പൂര്, വട്ടപ്പറമ്പ്, കടമ്പറ, ആനക്കുഴി, ആറ്റിങ്ങൽ, പൂഴനാട്, ബാർട്ടൺഹിൽ, കാട്ടുവിള, മൺവിള, പള്ളിപ്പുറം, കഴക്കൂട്ടം, പാളയം ബസിലിക്ക എന്നിവിടങ്ങളിൽ വികാരിയായിരുന്നിട്ടുണ്ട്. ആർച്ചുബിഷപ് മാർ ഗ്രിഗോറിയോസിന്റെ സെക്രട്ടറി, തിരുവനന്തപുരം മേജർ അതിരൂപത ചാൻസസിലർ, മൈനർ സെമിനാരി റെക്ടർ, പാസ്റ്ററൽ കൗൺസിൽ സെക്രട്ടറി, പ്രസ്ബിറ്ററൽ കൗൺസിൽ സെക്രട്ടറി, വികാരി ജനറാൽ, മേജർ ആർക്കി എപ്പിസ്കോപ്പൽ കൂരിയ വൈസ് ചാൻസിലർ, ഓർഡിനറി ട്രൈബ്യൂണൽ പ്രസിഡന്റ്, തിരുവനന്തപുരം മലങ്കര സെമിനാരി റെക്ടർ സി.ബി.സി.ഐ കോർ ടീം കോർഡിനേറ്റർ, ഗൂഡ്ഗാവ് രൂപത വികാരി ജനറൽ എന്നീ നിലകളിൽ പ്രവർത്തിച്ചു. ന്യൂയോർക്ക് അതിരൂപതയുടെ വിവാഹ കോടതിയിൽ ജഡ്ജിയായി പ്രവർത്തിച്ചിട്ടുണ്ട്. മദ്ബഹായിലെ മാലാഖമാർ, സന്യാസ ദർശന സൗഭഗം, ആത്മപ്രേരിത പ്രാർത്ഥനകൾ, കരുണയുടെ വാതിൽ തുടങ്ങിയ ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. അറിയപ്പെടുന്ന ക്രിസ്തീയ ഭക്തി ഗാനങ്ങളുടെ രചയിതാവാണ്. 2017 സെപ്റ്റംബർ 21 ന് കർദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവയിൽ നിന്നും മെത്രാഭിഷേകം സ്വീകരിച്ചു. ഇപ്പോൾ തിരുവനന്തപുരം കാതോലിക്കേറ്റ് സെന്ററിൽ കൂരിയ ബിഷപ്പും യൂറോപ്പ്, ഓഷ്യാനിയ എന്നിവടങ്ങളിൽ അപ്പസ്തോലിക വിസിറ്ററുമാണ്.



മൂവാറ്റുപുഴ രൂപതയുടെ
പിൻതുടർച്ചാവകാശമുള്ള
മെത്രാപ്പോലീത്തയായി
നിയമിതനായ അഭിവന്ദ്യ
ഡോ. യൂഹാനോൻ
മാർ തെയഡോഷ്യസ്
പിതാവിന്
ആശംസകൾ



കവർ സ്റ്റോറി



# പുരോഹിതം തേടുന്നവർ

റവ. ഫാ. ഷീൻ പാലക്കുഴി

1953 സെപ്റ്റംബർ 21. പതിനേഴു വയസ്സുള്ള ഹോർഹെ എന്ന ചെറുപ്പക്കാരനും കൂട്ടുകാരും കൂടി വിദ്യാർത്ഥി ദിനം ആഘോഷിക്കാനുള്ള തയ്യാറെടുപ്പിലാണ്. ഒരു വിനോദ യാത്രയ്ക്കാണ് അവർ പദ്ധതിയിട്ടത്. ഒരുക്കങ്ങൾക്കിടയിൽ പെട്ടന്ന് ഹോർഹെയെ കാണാതായി. അന്വേഷിച്ചു ചെന്ന കൂട്ടുകാർ കണ്ടത് പള്ളിയിൽ കുമ്പസാരിച്ചുകൊണ്ടിരിക്കുന്ന ഹോർഹെയെയാണ്. അവർ അമ്പരന്നു. ഇതു പതിവു ള്ളതല്ലല്ലോ! കുമ്പസാരം കഴിഞ്ഞെത്തിയ ഹോർഹെയെ അവർ വളഞ്ഞു, കാര്യം തിരക്കി.

'ആരോ തള്ളിവിട്ടതു പോലെയാണ് ഞാൻ പള്ളിയിലേക്കു പോയത്. അവിടെച്ചെന്നപ്പോൾ ഞാൻ അതു വരെ കണ്ടിട്ടില്ലാത്ത ഒരു വൈദികൻ. അദ്ദേഹത്തിന്റെ കണ്ണുകളിൽ നിന്ന് ഒരാത്മീയ പ്രകാശം സ്ഫുരിക്കുന്നുണ്ടായിരുന്നു. പെട്ടന്ന് അദ്ദേഹത്തോടു കുമ്പസാരിക്കണമെന്ന് എനിക്കു തോന്നി. ആരോ എന്നെ അവിടേക്കു വിളിച്ചടുപ്പിക്കുന്നതു പോലെ! ഞാനദ്ദേഹത്തിന്റെ മുന്നിൽ മുട്ടുകുത്തി. ആ കുമ്പസാരത്തിൽ ദൈവം എന്നോടു സംസാരിക്കുക യായിരുന്നു. എന്തോ വലിയൊരു നിയോഗം എന്നെ ഏൽപ്പിക്കാൻ ദൈവം ആഗ്രഹിക്കുന്നപോലെ. വൈദിക നാവാൻ ഞാൻ തീരുമാനിച്ച നിമിഷമായിരുന്നു അത്!'

ഹോർഹെ പിന്നീട് സെമിനാരിയിൽ ചേർന്നു, വൈദികനായി, മെത്രാനായി, കർദ്ദിനാളായി. ഒടുവിൽ ലോകത്തിനും ദൈവത്തിനും പ്രിയപ്പെട്ട ഫ്രാൻസിസ് മാർപ്പാപ്പയായി. പൗരോഹിത്യത്തിലേക്കുള്ള ദൈവത്തിന്റെ വിളി അങ്ങനെയാണ്. എത്ര ചിന്തിച്ചാലും പൂർണ്ണമായി മനസ്സിലാക്കാൻ സാധിക്കാത്ത ചില രഹസ്യങ്ങൾ പോലെ യാണത്. ദൈവത്തിന്റെ ആ വിളിയുടെ മഹാരഹസ്യ ങ്ങളെക്കുറിച്ച് വിസ്മയത്തോടെ ഓർമ്മിക്കാനല്ലാതെ നമുക്ക് എന്തു ചെയ്യാൻ കഴിയും!

### അവൻ തനിക്കിഷ്ടമുള്ളവരെ തന്റെ അടുത്തേക്കു വിളിച്ചു

'അവൻ തനിക്കിഷ്ടമുള്ളവരെ തന്റെ അടുത്തേക്കു വിളിച്ചു' എന്ന് സുവിശേഷം നൽകുന്ന ഉത്തരം തന്നെയാണ് വിളിയുടെ അടിസ്ഥാനം. കയ്യിലെ കളിമണ്ണിൽ കുശവൻ കാണുന്നത് രൂപപ്പെടാൻ പോകുന്ന സുന്ദരമായ പാത്രങ്ങളാണ് എന്നതു പോലെ വിളിക്കപ്പെട്ടവരുടെ ജീവിതങ്ങളിൽ വിളിച്ചവൻ കാണുന്നത് വെറും പൂഴിയല്ല, അവനിലെ അനന്തമായ സാധ്യതകളാണ്. പത്രോസിനേയും മറ്റു ശിഷ്യൻമാരെയും യേശു വിളിക്കുമ്പോൾ അവരുടെ കുറവുകൾ പരിഗണിക്കുന്നേയില്ല, മറിച്ച് അവരിലൂടെയും പ്രവർത്തിക്കാൻ കഴിയുന്ന ഒരു ദൈവത്തെ നമുക്ക് പരിചയപ്പെടുത്തുകയായിരുന്നു. വിശുദ്ധ പൗലോസ് എത്ര കൃത്യമായി അത് രേഖപ്പെടുത്തിയിരിക്കുന്നു. 'സഹോദരരേ, നിങ്ങൾക്കുലഭിച്ചിരിക്കുന്ന ദൈവവിളിയെപ്പറ്റിത്തന്നെ ചിന്തിക്കുവിൻ; ലൗകികമാനദൺഡമനുസരിച്ച് നിങ്ങളിൽ ബുദ്ധിമാൻമാർ അധികമില്ല; ശക്തരും കുലീനരും അധികമില്ല. എങ്കിലും വിജ്ഞാനികളെ ലജ്ജിപ്പിക്കാൻ ലോക ദൃഷ്ടിയിൽ ഭോഷൻമാരായവരെ ദൈവം തെരഞ്ഞെടുത്തു. ശക്തമായവയെ ലജ്ജിപ്പിക്കാൻ ലോകദൃഷ്ടിയിൽ അശക്തമായവയെയും (1കോറിന്തോസ് 1:26,27). അഹറോനെപ്പോലെ ദൈവത്താൽ വിളിക്കപ്പെടുകയല്ലാതെ ആരും സ്വയം ഈ ബഹുമതി ഏറ്റെടുക്കുകയല്ല (ഹെബ്രായർ 1: 4).

### മൺപാത്രത്തിലെ നിധി

പൗരോഹിത്യം മൺപാത്രങ്ങളിൽ നൽകപ്പെട്ട നിധിയാണെന്ന് വിശുദ്ധ പൗലോസ് ശ്ലീഹാ ഏറ്റുപറയുമ്പോൾ ഓർമ്മ വരുന്നത് തിബേരിയാസ് കടൽത്തീരമാണ്. 'എന്നെ അനുഗമിക്കുക, ഞാൻ നിങ്ങളെ മനുഷ്യരെ പിടിക്കുന്ന വരാക്കാം.' എന്ന് മീൻപിടിത്തക്കാരായ പത്രോസിനോടും കൂട്ടരോടും പറയുന്ന യേശുവിന്റെ പിന്നാലെ അനുസരണ



യുള്ള കുഞ്ഞാടുകളെപ്പോലെ അവർ നടന്നു നീങ്ങുന്നതിന്റെ പിന്നിലെ രഹസ്യമെന്താണ്! ലേവി ചുങ്കസ്ഥലം ഉപേക്ഷിച്ചു കളഞ്ഞതിന്റെ പിന്നിലെന്താണ്! നഥാനയേൽ അത്തിമരച്ചു വട്ടിൽ നിന്ന് കുരിശുമരച്ചുവടോളം ഈശോയ്ക്കൊപ്പം നടന്നതെന്തുകൊണ്ടാണ്! പണിക്കാർ ഉപേക്ഷിച്ചു കളഞ്ഞ കല്ലു തന്നെ മൂലക്കല്ലായിത്തീരുമെന്ന് യേശു പറഞ്ഞതിന്റെ പൊരുളെന്താണ്! നിധി മൺപാത്രങ്ങളിൽ തന്നെ നിക്ഷേപിക്കാൻ ദൈവം തീരുമാനിച്ചതെന്തുകൊണ്ടാണ്! എന്നാൽ, പരമമായ ശക്തി ദൈവത്തിൻേറതാണ്, ഞങ്ങളുടേതല്ല എന്നു വെളിപ്പെടുത്തുന്നതിന് ഈ നിധി മൺപാത്രങ്ങളിലാണ് ഞങ്ങൾക്കു ലഭിച്ചിട്ടുള്ളത് (2 കോറിന്തോസ് 4 : 7).

## പുരോഹിതൻ മറ്റൊരു ക്രിസ്തു

'ഒരു മാലാഖയേയും വൈദികനേയും ഒരുമിച്ചു കണ്ടാൽ ഞാനാദ്യം അഭിവാദനം ചെയ്യുക വൈദികനെയായിരിക്കും. കാരണം, വൈദികൻ ദൈവത്തിന്റെ പകരക്കാരനും മാലാഖ ദൈവത്തിന്റെ സുഹൃത്തുമാണ്.' ഇതു പറഞ്ഞത് ഇടവക വൈദികരുടെ സ്വർഗ്ഗീയ മധ്യസ്ഥനായ വിശുദ്ധ ജോൺ മരിയ വിയാനിയാണ്. പുരോഹിതൻ മറ്റൊരു ക്രിസ്തുവാകാൻ വിളിക്കപ്പെട്ടവനാണ്. ഒരേ സമയം ബലിയർപ്പകനും ബലിവസ്തുവുമായി മാറിയ മഹാപുരോഹിതനായ ക്രിസ്തുവിന്റെ ജീവിതം ആവർത്തിക്കാൻ വിളിക്കപ്പെട്ടവനാണ് പുരോഹിതൻ. സ്വർഗത്തിലേക്കു കടന്നുപോയ ശ്രേഷ്ഠനായ ഒരു പ്രധാന പുരോഹിതൻ, ദൈവപുത്രനായ യേശു, നമുക്കുള്ളതുകൊണ്ടു നമ്മുടെ വിശ്വാസത്തെ നമുക്കു മുറുകെപ്പിടിക്കാം. നമ്മുടെ ബലഹീനതകളിൽ നമ്മോടൊത്തു സഹതപിക്കാൻ കഴിയാത്ത ഒരു പ്രധാനപുരോഹിതനല്ല നമുക്കുള്ളത്; പിന്നെയോ, ഒരിക്കലും പാപംചെയ്തിട്ടില്ലെങ്കിലും എല്ലാകാര്യങ്ങളിലും നമ്മെപ്പോലെതന്നെ പരീക്ഷിക്കപ്പെട്ടവനാണ് അവൻ (ഹെബ്രായർ 4 : 14, 15).

## പാലം പണിയുന്നവൻ

പുരോഹിതൻ വിശേഷിപ്പിക്കപ്പെടുന്നത് 'പൊന്തിഫെക്സ്' എന്നാണ്. പാലം പണിയുന്നവൻ എന്നാണതിനർത്ഥം. ദൈവത്തിനും മനുഷ്യർക്കുമിടയിലെ പാലമാകാൻ വിളിക്കപ്പെട്ടവനാണ് പുരോഹിതൻ. ദൈവജനത്തിന്റെ ആരാധനയിൽ പ്രധാനിയായിരിക്കുകയും ജനത്തിന്റെ സങ്കടങ്ങൾ ദൈവസന്നിധിയിൽ സമർപ്പിക്കുകയും ദൈവത്തിൽ നിന്ന് അനുഗ്രഹങ്ങൾ അവരിലേക്കു പകരുകയും ചെയ്യുക എന്ന ദൗത്യം പുരോഹിതനിൽ നിക്ഷിപ്തമാണ്. ദൈവത്തിനും മനുഷ്യർക്കുമിടയിൽ പൂർണ്ണ ദൈവവും പൂർണ്ണ മനുഷ്യനുമായ ക്രിസ്തു ഏക മധ്യസ്ഥനായതുപോലെ പുരോഹിതനും ആ ദൗത്യം പിൻതുടരാൻ വിളിക്കപ്പെട്ടവനാണ്. എന്തെന്നാൽ, ഒരു ദൈവമേയുള്ളു ദൈവത്തിനും മനുഷ്യർക്കും മധ്യസ്ഥനായി ഒരുവനെയുള്ളൂ: മനുഷ്യനായ യേശുക്രിസ്തു (1 തിമോത്തേയോസ് 2 : 5).

## കർത്താവിന് സമർപ്പിതൻ

പഴയ നിയമത്തിൽ അഹറോന്റെ നെറ്റിയിൽ 'കർത്താവിന് സമർപ്പിതൻ' എന്ന് എഴുതിവയ്ക്കാൻ കൽപ്പിച്ചത് ദൈവമായ കർത്താവാണ്. അതായിരുന്നു അഹറോന്റെ പൗരോഹിത്യ മുദ്രയും യോഗ്യതയും. തനി സ്വർണംകൊണ്ട് ഒരു തകിടുണ്ടാക്കി അതിൻമേൽ ഒരു മുദ്രയെന്നപോലെ കർത്താവിനു സമർപ്പിതൻ എന്നു കൊത്തിവയ്ക്കുക. ഒരു നീലച്ചരടുകൊണ്ട് അത് തലപ്പാവിൻെറ മുൻവശത്ത് ബന്ധിക്കണം. അഹറോൻ അതു നെറ്റിയിൽ ധരിക്കണം. അങ്ങനെ ഇസ്രായേൽക്കാർ വിശുദ്ധവസ്തുക്കൾ കാഴ്ച സമർപ്പിക്കുന്നതിൽ വരുത്തുന്ന വീഴ്ചകൾ അവൻ വഹിക്കട്ടെ. കാണിക്കകൾ കർത്താവിൻെറ സന്നിധിയിൽ സ്വീകാര്യമാകേണ്ടതിന് ആ തകിട് അഹറോൻെറ നെറ്റിയിൽ എപ്പോഴും ഉണ്ടായിരിക്കണം (പുറപ്പാട് 28:36-38).നൽകപ്പെട്ട വിളിക്കനു

സരിച്ച് പൂർണ്ണമായും സമർപ്പിക്കപ്പെടേണ്ട ജീവിതമാണ് ഒരു പുരോഹിതന്റേത്. സ്വന്തം ഇഷ്ടങ്ങൾ ബലി ചെയ്ത് ദൈവത്തിന്റെ ഇഷ്ടം നിറവേറ്റാനുള്ള നിയോഗം സ്വീകരിച്ച വനാണ് പുരോഹിതൻ. ആ സമർപ്പണമാണ് പുരോഹിതന്റെ യോഗ്യതയും മഹത്വവും.

### ജീവൻ പോലും ത്യജിക്കാനുള്ള വിളി

പൗരോഹിത്യം ക്രിസ്തുവിനെപ്പോലെ തന്റെ ജീവൻ കൊടുത്തും മറ്റുള്ളവരെ സ്നേഹിക്കാനുള്ള വിളിയാണ്. സ്നേഹിതർക്കുവേണ്ടി ജീവൻ അർപ്പിക്കുന്നതിനെക്കാൾ വലിയ സ്നേഹം ഇല്ല (യോഹന്നാൻ 15 : 13). ബലിപീഠത്തിൽ വച്ചു കൊല്ലപ്പെട്ട ബിഷപ് ഓസ്കാർ റൊമേരെയെപ്പോലെയും ഫാദർ ജാക്വസ് ഹാമലിനെപ്പോലെയും ബലിയായി മാറാനുള്ള വിളിയാണത്. ഇങ്ങനെ എഴുതപ്പെട്ടിരിക്കുന്നു: നിന്നെപ്രതി ഞങ്ങൾ ദിവസം മുഴുവൻ വധിക്കപ്പെടുന്നു; കൊലയ്ക്കുള്ള ആടുകളെപ്പോലെ കരുതപ്പെടുകയും ചെയ്യുന്നു (റോമാ 8 : 36).

ക്രിസ്തു തന്റെ അപ്പസ്തോലൻമാരെ ഭരമേൽപ്പിച്ച ദൗത്യം യുഗാന്ത്യത്തോളം സഭയിൽ നിർവഹിക്കപ്പെടുന്നത് പൗരോഹിത്യത്തിലൂടെയാണ്. അത് അപ്പസ്തോലിക ശുശ്രൂഷയുടെ പിൻതുടർച്ചയാണ്. ദൈവവചനം പ്രഘോഷിക്കാനും ബലികളും പ്രാർത്ഥനയും വഴി ദൈവവുമായുള്ള ഐക്യം ഉറപ്പിക്കാനും വേണ്ടി സ്ഥാപിതമാണ് പൗരോഹിത്യം (CCC). ജനങ്ങളിൽനിന്നു ജനങ്ങൾക്കുവേണ്ടി തിരഞ്ഞെടുക്കപ്പെടുന്ന പ്രധാനപുരോഹിതൻ, ദൈവികകാര്യങ്ങൾക്കു നിയമിക്കപ്പെടുന്നതു പാപപരിഹാരത്തിനായി ബലികളും കാഴ്ചകളും അർപ്പിക്കാനാണ് (ഹെബ്രായർ 5 : 1).

കവർ സ്റ്റോറി



# സന്ന്യാസത്തിലേക്കുള്ള ദൈവവിളി:

## 'ദൈവാന്വേഷണത്തിന് എന്നിഷ്ടത്തിൽ നിന്നും കർത്തൃഷ്ടത്തിലേക്കുള്ള വളർച്ച'

ഫാ. വർഗീസ് വിനയാനന്ദ് ഒ.ഐ.സി.

### വിളിയുടെ ഗുരു: കർത്താവായ യേശു

"നിങ്ങൾ എന്നെ ഗുരു എന്നും കർത്താവ് എന്നും വിളിക്കുന്നു. അത് ശരിതന്നെ. ഞാൻ ഗുരുവും കർത്താവുമാണ്" (യോഹ. 13, 13). "എന്റെ കർത്താവും എന്റെ ദൈവവും" (യോഹ. 20, 28) എന്ന് തോമ്മാശ്ലീഹാ ഏറ്റുപറഞ്ഞു. യേശു 'കർത്താവ്' ആയതുകൊണ്ട് യേശുശിഷ്യനായ ഒരു സന്ന്യാസി മറ്റാരുടെയും മുൻപിൽ മുട്ടുകുത്തുകയോ മറ്റാരെയും അനുകരിക്കുകയോ ചെയ്യുന്നില്ല. ഒരു സന്ന്യാസി തന്റെ വിളിയിലൂടെ ദൈവത്തിന് ഏറ്റവും ഉന്നത പദവിയും ബഹുമതിയും നല്കുന്നു. "അത് ഇല്ലാത്തെടുത്ത് മനുഷ്യമഹത്വം അപകട സ്ഥിതിയിലാകുന്നു. അതുകൊണ്ട് യേശുക്രിസ്തുവിൽ സ്വയം വെളിപ്പെടുത്തിയ ദൈവത്തിന്റെ യഥാർത്ഥ മുഖം 'വീണ്ടും കണ്ടെത്താൻ'" (ബനഡിക്ട് 16-ാമൻ മാർപാപ്പ) ഒരു സന്ന്യാസി തന്റെ വിളിയിലൂടെ പരിശ്രമിക്കുന്നു. അവർ തങ്ങളുടെ ജീവിതം സവിശേഷരീതിയിൽ ദൈവത്തിന് സ്വയം സമർപ്പിക്കുകയും സുവിശേഷോപദേശങ്ങളുടെ വ്രതവാഗ്ദാനത്തിലൂടെ സഭയുടെ രക്ഷാകരദൗത്യത്തിൽ പങ്കുചേരുന്നു (cf. CCC. 873). അവർ യേശുവിന് പൂർണ്ണമായി സ്വയം സമർപ്പിച്ചുകൊണ്ട് 'ദൈവരാജ്യത്തിനുവേണ്ടി' (മത്താ. 19, 12) എല്ലാം പരിത്യജിക്കുന്നു. സ്വകാര്യസ്വത്ത്, സ്വയനിർണ്ണയം, വിവാഹജീവിതത്തിലെ സ്നേഹം മുതലായ വിസ്മയനീയദാനങ്ങൾ ത്യജിച്ച് അനുസരണം, ബ്രഹ്മചര്യം, ദാരിദ്ര്യം എന്നീ സുവിശേഷാപദേശങ്ങൾ അനുസരിച്ചുള്ള ഒരു ജീവിതയാത്ര നടത്തുന്നു. ലോകം എല്ലാം അല്ല എന്നും ആത്യന്തികമായ ഒരു വ്യക്തിയെ സന്തുഷ്ടനാക്കുന്നത് യേശുവുമായുള്ള 'മുഖാമുഖ' കണ്ടുമുട്ടലാണെന്നും സന്ന്യാസി തന്റെ ജീവിതത്തിലൂടെ സാക്ഷിക്കുന്നു (cf. YC. 145).

### വിളിയുടെ അടിസ്ഥാനം: ദൈവവുമായുള്ള ഉടമ്പടി

സന്ന്യാസത്തിലേക്കുള്ള വിളി ദൈവവുമായുള്ള ഒരുവന്റെ ഉടമ്പടിയിൽ ആരംഭിക്കുന്നു. ദൈവം ചരിത്രത്തിൽ തന്നെത്തന്നെ അനുഭവിച്ചറിയാനുള്ള സാധ്യത നല്കിയിരിക്കുന്നു. ഈ സാധ്യതയിലേക്ക് മനുഷ്യൻ പ്രവേശിക്കുന്നത് ദൈവം മനുഷ്യനിൽ അന്തർലീനമായി നിക്ഷേപിച്ചിരിക്കുന്ന 'സത്യം അറിയാനുള്ള അവന്റെ കഴിവിലൂടെയാണ്.' എന്നാൽ സ്വാതന്ത്ര്യത്തിൽ മാത്രമേ സത്യം അറിയാൻ കഴിയൂ.

ദൈവാനുഭവത്തിന്റെ സാധ്യതയിലേക്ക് നമുക്ക് പ്രവേശനം ലഭിക്കുന്നത് മാമ്മോദീസാ എന്ന ഉടമ്പടിയിലൂടെയാണ്. ജീവിതത്തിലോ മരണത്തിലോ ഒരിക്കലും ഉപേക്ഷിക്കാത്ത സുഹൃത്തുക്കളുടെ സമൂഹത്തിലേക്ക് മാമ്മോദീസാ വഴി നമ്മൾ പ്രവേശിപ്പിക്കപ്പെടുന്നു. 'ഇനിമേൽ നമ്മൾ അന്യരോ പരദേശികളോ അല്ല; വിശുദ്ധരുടെ സഹപൗരരും ദൈവഭവനത്തിലെ അംഗങ്ങളുമാണ്' (cf. എഫേ. 2, 19). മാമ്മോദീസ സ്വീകരിച്ച ഒരുവന്റെ ആത്മാവിൽ ഉടമ്പടിയുടെ ഒരു സ്ഥിരമുദ്ര സ്ഥൈര്യലേപനത്തിലൂടെ ലഭിക്കുന്നു. മാമോദീസായിലൂടെ ലഭിച്ച കൃപ ജീവിതത്തിൽ പ്രയോഗത്തിലാക്കുവാനും ക്രിസ്തുവിന്റെ സാക്ഷിയായി പ്രവർത്തിക്കുവാനും ഈ സ്ഥിരമുദ്ര സഹായിക്കുന്നു. 'സ്ഥിരമുദ്ര' സ്ഥിരീകരിക്കപ്പെടുന്നതിന്റെ (confirmed) അടയാളമാണ്; അതിന്റെ അർത്ഥം ദൈവവുമായി ഒരു ഉടമ്പടിയിൽ ഏർപ്പെടുക എന്നതാണ്.

സ്ഥിരീകരിക്കപ്പെട്ട വ്യക്തി ദൈവവുമായി ഒരു സംവാദത്തിൽ ഏർപ്പെടുന്നു. ആ വ്യക്തി ഇങ്ങനെ പറയുന്നു: "അതെ, എന്റെ ദൈവമേ, ഞാൻ അങ്ങിൽ വിശ്വസിക്കുന്നു. അവിടുത്തെ പരിശുദ്ധാത്മാവിനെ എനിക്ക് നൽകേണമെ. അങ്ങനെ

ഞാൻ മുഴുവനായി അങ്ങയുടേതാവട്ടെ. ഒരിക്കലും അങ്ങിൽനിന്ന് വേർപെടാതിരിക്കട്ടെ. ജീവിതകാലം മുഴുവനും, ആത്മാവോടും ശരീരത്തോടും കൂടെ, വാക്കുകൾ കൊണ്ടും പ്രവർത്തികൾ കൊണ്ടും നല്ല ദിനങ്ങളിലും ചീത്ത ദിവസങ്ങളിലും അങ്ങേയ്ക്ക് സാക്ഷ്യം വഹിക്കട്ടെ." അപ്പോൾ ദൈവം പറയുന്നു: "എന്റെ കുഞ്ഞേ, ഞാൻ നിന്നിൽ വിശ്വസിക്കുന്നു. ഞാൻ തന്നെയാകുന്ന എന്റെ ആത്മാവിനെ നിനക്ക് ഞാൻ തരും. ഞാൻ മുഴുവനായി നിന്റേതായിരിക്കും. ഞാൻ നിന്നിൽനിന്ന് ഒരിക്കലും എന്നേക്കുമായി വേർപെടുകയില്ല – ഈ ജീവിതത്തിലോ വരും ജീവിതത്തിലോ വേർപെടുകയില്ല. ഞാൻ നിന്റെ ശരീരത്തിലും ആത്മാവിലും വാക്കുകളിലും പ്രവർത്തികളിലും ഉണ്ടായിരിക്കും. നീ എന്നെ മറന്നാലും – നല്ല ദിവസങ്ങളിലും ചീത്ത ദിവസങ്ങളിലും നിന്നോടൊപ്പമുണ്ടായിരിക്കും" (cf. YC. 205).



സ്ഥിരീകരിക്കപ്പെട്ട ഈ ഉടമ്പടി ജീവിക്കാൻ പരിശുദ്ധാത്മാവ് നമ്മെ സഹായിക്കുന്നു. കാരണം പരിമിതികളിൽ നിൽക്കുന്ന മനുഷ്യന് ഈ ഉടമ്പടി അതിന്റെ പൂർണ്ണതയിൽ ജീവിക്കുക അസാധ്യമാണ്. എന്നാൽ 'നമ്മുടെ ആത്മാവിന്റെ പ്രശാന്തമായ അതിഥി' എന്ന് വി. അഗസ്തീനോസ് വിശേഷിപ്പിക്കുന്ന പരിശുദ്ധാത്മാവ് അസാധ്യങ്ങളെ സാധ്യമാക്കിത്തരുന്നു. നമ്മൾ പരിശുദ്ധാത്മാവിന്റെ ആലയമായിരിക്കുക എന്നതിന്റെ അർത്ഥം നമ്മുടെ ആത്മാവും ശരീരവും ഈ ദിവ്യാതിഥിയുടെ പ്രചോദനങ്ങൾക്ക് നിലകൊള്ളുക എന്നതാണ്. നമ്മിലുള്ള പരിശുദ്ധാത്മാവിനോട് നമ്മൾ എത്രമാത്രം തുറവിയുള്ളവരായിരിക്കുമോ അത്രമാത്രം അവിടുന്ന് നമ്മുടെ ജീവിതത്തിന്റെ യജമാനനായിരിക്കുകയും നമ്മുടെ വിളി നമുക്ക് വ്യക്തമാക്കിത്തരുകയും ചെയ്യും. അങ്ങനെ അപൂർണ്ണരായ സന്ന്യാസികൾ പൂർണ്ണതയിലേക്കുള്ള പാതയായ സന്ന്യാസത്തിലൂടെ; പൂർണ്ണതയായ ദൈവവുമായുള്ള ബന്ധത്തിന്റെ ഉടമ്പടിയിലൂടെ സ്വർഗ്ഗരാജ്യത്തെപ്രതി തങ്ങളെത്തന്നെ പ്രതിഷ്ഠിച്ചുകൊണ്ട് ഇഹത്തിൽ വസിക്കുന്നു.

### വിളിയുടെ യാത്ര: എന്നിഷ്ടത്തിൽനിന്ന്...

മനുഷ്യജീവിതത്തിന് പൊതുവിലും സ്വന്തം ജീവിതത്തിൽ പ്രത്യേകമായും ഒരു വ്യക്തി കല്പിച്ചു നല്കുന്ന അർത്ഥം അവന്റെ വ്യക്തിജീവിതത്തിലെ പരമപ്രധാന ഘടകമാണ്. ഒരുവൻ ആരാണെന്നും കുടുംബത്തിലും സമൂഹത്തിലും ഒരുവന്റെ അസ്ഥിത്വം എന്താണെന്നുമുള്ള ചോദ്യങ്ങൾ ദൈവവിളിയോട് ബന്ധപ്പെട്ടു കിടക്കുന്നു. ഇവയുടെ ഉത്തരങ്ങൾ മൗലികമാണ്. എന്നിഷ്ടം രൂപീകരിക്കപ്പെടുന്നത് എന്റെ സ്വാതന്ത്ര്യത്തിൽ നിന്നുമാണ്. അതിനെ സ്വാധീനിക്കുന്നത് എന്റെ ജീവിത ചുറ്റുപാടുകളാണ്.

ബഥനി ആശ്രമത്തിൽ ഒരു സന്ന്യാസ വൈദികനായാൽ കൊള്ളാം എന്ന്, പ്രാഥമിക വിദ്യാഭ്യാസ കാലത്തെ എന്റെ തോന്നൽ എന്നിഷ്ടത്തിൽ ആയിരുന്നില്ലേ? ആ ഇഷ്ടത്തിന് ചുറ്റും കാലം സമ്മാനിച്ച അനേകം ചോദ്യങ്ങൾ തടിച്ചുകൂടി. കാൽ നൂറ്റാണ്ടോടടുപ്പിച്ച് നിൽക്കുന്ന എന്റെ സന്ന്യാസ ജീവിതത്തിൽ നിന്ന് തിരിഞ്ഞുനോക്കുമ്പോൾ ഏതായിരുന്നു എന്റെ ഇഷ്ടം എന്ന് ഞാൻ ഇപ്പോൾ ചിന്തിക്കുന്നു. കുടുംബവും, സഭയും, സമൂഹവും തന്ന കാഴ്ചപ്പാടുകളിൽ എന്റെ ഇഷ്ടം എന്നൊന്നിന് സാധ്യതയുണ്ടോ? എന്റേതെന്ന് പറയാൻ എന്തു ചിന്തയാണ് എനിക്കുള്ളത്? എല്ലാം 'എനിക്ക് അനുഭവപ്പെടുന്നു' എന്ന തോന്നലിൽനിന്ന് രൂപം കൊണ്ടതല്ലേ എന്നിഷ്ടങ്ങൾ?! സ്ഥലവും, കാലവും, നിർവ്വചനങ്ങളും (space, time, definition) നൽകുന്നതിൽ നിന്നും തെരഞ്ഞെടുക്കാൻ മാത്രമല്ലേ എന്റെ സ്വാതന്ത്ര്യം ഉപയോഗിക്കപ്പെടുന്നുള്ളൂ? അതെ! ഞാൻ തിരിച്ചറിയുന്നു – അപൂർണ്ണനാണ് ഞാൻ; എന്റെ ചിന്തകളും തെരഞ്ഞെടുപ്പുകളും അപൂർണ്ണങ്ങളാണ്! എങ്കിൽ, പൂർണ്ണനാകാൻ ഞാൻ എന്തുചെയ്യണം? പൂർണ്ണതയെ പുൽകുക! അങ്ങനെ എന്നിഷ്ടത്തിൽ നിന്നും പൂർണ്ണതയുടെ ഇഷ്ടത്തിലേക്ക് ഞാൻ യാത്ര തുടങ്ങുന്നു.

### വിളിയുടെ വളർച്ച: കർത്തൃഷ്ടത്തിലേക്ക്...

കഷ്ടത അനുഭവിച്ച് മരിച്ച് അടക്കപ്പെട്ട് മൂന്നാം ദിവസം ഉയിർത്ത വ്യക്തിയിൽ ഞാൻ പൂർണ്ണത കണ്ടെത്തുന്നു. ആരെങ്കിലും പൂർണ്ണത ആഗ്രഹിക്കുന്നെങ്കിൽ എല്ലാറ്റിനെയും – സ്വയത്തെ തന്നെ ഉപേക്ഷിച്ച് അവനെ സ്വന്തമാക്കാൻ അവൻ പറഞ്ഞത് നമുക്ക് ഓർക്കാം. പൂർണ്ണതയുടെ വഴി അവൻ തന്നെയാണെന്നും അത് സത്യമുള്ളതും ജീവൻ പ്രദാനം ചെയ്യുന്നതുമാണെന്ന് ഞാൻ തിരിച്ചറിയുന്നു.

പൂർണ്ണത തന്നെയായ യേശു തന്നെ അനുഗമിക്കാൻ ആഗ്രഹിക്കുന്നവരോട് പറഞ്ഞത് ശ്രദ്ധേയമാണ്: "ആരെങ്കിലും എന്നെ അനുഗമിക്കാൻ ആഗ്രഹിക്കുന്നുവെങ്കിൽ അവൻ തന്നെത്തന്നെ പരിത്യജിച്ച് അനുദിനം തന്റെ കുരിശുമെടുത്തുകൊണ്ട് എന്നെ അനുഗമിക്കട്ടെ" (ലൂക്കാ. 9, 21). യേശുവിനെ അനുഗമിക്കുന്നവൻ യേശുവിന്റെ ശിഷ്യനാണ്. എല്ലാം ഉപേക്ഷിക്കുന്നവൻ സന്ന്യാസിയാണ്. സന്ന്യാസി എല്ലാം ഉപേക്ഷിക്കുന്നത് യേശുവിനെ അനുഗമിക്കാനാണ്. അങ്ങനെ സന്ന്യാസി യേശുശിഷ്യനാകുന്നു. സന്ന്യാസി യേശു ആഗ്രഹിച്ചത് ആഗ്രഹിക്കുന്നു. ജീവിതം പ്രാർത്ഥനയാക്കി തന്റെ ശിഷ്യരെ യേശ പഠിപ്പിച്ചത് 'ദൈവത്തിന്റെ ഹിതം സ്വർഗ്ഗത്തി

കവർ സ്റ്റോറി



# മുല്ലപ്പൂക്കളും മല്ലയുദ്ധങ്ങളും



സി. ഡോ. തെരേസ് ആലഞ്ചേരി SABS

അയാളുടെ ആന്തരീക ലോകത്തിലെ രാജാവിനെ, കവിയെ, അയാൾ കൈകളിൽ ഏന്താനിരിക്കുന്ന രാജകീയ ചെങ്കോലിനെ, അയാളുടെ ഉള്ളിലെ സംഗീതത്തെ ആ അപ്പനു മനസ്സിലാക്കാൻ കഴിഞ്ഞില്ല. അദ്ദേഹമാകട്ടെ ദൈവത്തോടു ചോദിക്കാതെ മകനുവേണ്ടി തീരുമാനങ്ങൾ എടുത്ത് വിധിയും വിളിയും ദൗത്യവും നടത്തി. അവിചാരിതമായി എത്തിയ വിരുന്നുകാർക്കു മുന്നിൽ അവനെ മാത്രം പരിചയപ്പെടുത്തിയതുമില്ല. ആരും അവനെ അറിയേണ്ട എന്നു കരുതിയാകും അപ്പൻ അങ്ങനെ ചെയ്തത്. എന്നാൽ ദൈവത്തിന്റെ തെരഞ്ഞെടുപ്പ് വളരെ വ്യത്യസ്തം. ക്രിസ്തുവിന്റെ വംശാവലിയിൽ ആ പേരുകൂടി രേഖപ്പെടുത്തുവാൻ കർത്താവ് തീരുമാനിച്ചു. ദൈവം ഹൃദയത്തിൽ കോറിയിട്ട പേര് ദാവീദ്!

"ദൈവത്തിന്റെ ഒരു പൈതൽ എന്ന നിലയിൽ എനിക്ക് സംഭവിക്കാവുന്ന എന്തിനേക്കാളും വലുതാണ് ഞാൻ." (അബ്ദുൾ കലാം.) ഇത്തരമൊരു ആത്മബോധമാണ് സമർപ്പിതർക്കിന്നാവശ്യം. കുടുംബവും ചുറ്റുപാടുകളും സമൂഹവും ലോകവും നിർണയിക്കുന്നതല്ല യഥാർത്ഥ വില. അതിനുമപ്പുറമാണ് ഓരോ വ്യക്തിയും. സാധാരണ സമർപ്പിത

ലെപ്പോലെ ഭൂമിയിലുമാകണമേ' എന്നാണ്. ഈ പ്രാർത്ഥന സന്ന്യാസിയുടെ ഇഷ്ടങ്ങൾ സ്വർഗ്ഗത്തിന്റെ ഇഷ്ടങ്ങളായി രൂപാന്തരപ്പെടുന്നതിന് സൂചിപ്പിക്കുന്നു. അത് എന്നിഷ്ടം മാറ്റി കർത്തൃ ഇഷ്ടങ്ങളെ സ്ഥാപിക്കുന്നു എന്നല്ല. പിന്നെയോ എന്റെ ഇഷ്ടങ്ങൾ കർത്താവിന്റെ ഇഷ്ടത്തിലേക്ക് വളരുന്നതാണ്. കാരണം അടിസ്ഥാനപരമായ എന്റെ ഇഷ്ടങ്ങൾ പരിമിതികളിൽ എനിക്ക് നല്കപ്പെട്ടതാണ്. 'ദൈവാലയത്തിലെ തിരശ്ശീല മുകൾ മുതൽ താഴെ വരെ രണ്ടായി കീറിയപ്പോൾ' (മത്താ. 27, 51) വിശുദ്ധസ്ഥലവും അതിവിശുദ്ധസ്ഥലവും ഒന്നായിത്തീർന്നതുപോലെ, എന്റെ ഇഷ്ടങ്ങൾ സന്ന്യാസ ദൈവവിളി എന്ന കൃപയുടെ ശക്തിയാൽ കർത്തൃഷ്ടമായി ഒന്നായിത്തീരുന്നു. അങ്ങനെ സന്ന്യാസി 'താൻ ജീവിക്കുന്ന സന്തോഷത്തിന് ഒരു കാരണം പറഞ്ഞുകൊണ്ട് ജീവിക്കുന്നു; സന്ന്യാസികൾ എവിടെയെല്ലാമുണ്ടോ അവിടെയെല്ലാം സന്തോഷമുണ്ട്' (ഫ്രാൻസിസ് മാർപാപ്പ).

### സന്ന്യാസ ദൈവവിളി: ദൈവാന്വേഷണത്തിനുള്ള സമ്പൂർണ്ണ സമർപ്പണം

സന്ന്യാസ ദൈവവിളി യേശുവിലൂടെ ദൈവത്തിന്റെ ഇഷ്ടം കണ്ടെത്തി ജീവിക്കുക എന്നുള്ളതാണ്. സന്ന്യാസജീവിതത്തെ വ്യതിരിക്തമാക്കുന്ന സവിശേഷത, ദൈവാന്വേഷണത്തിൽ സമ്പൂർണ്ണമായി സമർപ്പിക്കുക എന്നതാണ്; ദൈവാനുഭവത്തിനായി അധ്വാനിക്കുന്നവരാണ് അവർ. ഈ ദൈവാന്വേഷണം യേശുക്രിസ്തുവിൽ കേന്ദ്രീകൃതമാണ്. അക്കാരണത്താൽ, യേശുക്രിസ്തു സമർപ്പിതവ്യക്തി എന്നുള്ള പൊരുളിന്റെ വൈകാരിക-മനോഭാവ കേന്ദ്രമായി തീരുകയും ചെയ്യുന്നു. അപ്രകാരം സന്ന്യാസി ദൃശ്യമാംവിധം സ്വജീവിതത്തെ ദൈവാന്വേഷണത്തിന്റെ പ്രതീകമാക്കുന്നു.

'എന്റെ സ്വർഗ്ഗസ്ഥനായ പിതാവിന്റെ ഇഷ്ടം നിറവേറ്റുന്നവനാണ് സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുക' (മത്താ. 7, 21) എന്ന കർത്തൃമൊഴി അന്വേഷിച്ച് കണ്ടെത്തി ജീവിക്കുന്നവനാണ് സന്ന്യാസി. കാരണം സന്ന്യാസജീവിതം എന്നത് സമൂഹശാസ്ത്ര വിധിപ്രകാരം രൂപപ്പെടുത്തപ്പെട്ടതും മാനുഷികമായി നടപ്പാക്കപ്പെട്ടതുമായ ഒരു അസ്തിത്വരീതിയല്ല. നമ്മുടെ കർത്താവിന്റെ ജീവിതത്തിൽ നിന്നും ബോധനങ്ങളിൽ നിന്നും നാം സ്വന്തമാക്കുന്ന ഒരു ജീവിതരഹസ്യമാണ്. 'എന്റെ ജോലികളെ പിൻതുടരുക' എന്നല്ല; എന്നെ അനുഗമിക്കുക എന്നാണ് യേശു സന്ന്യാസിയോട് ആവശ്യപ്പെടുന്നത്. അതിനാൽ ലേഖകൻ തന്റെ സ്വന്തം സന്ന്യാസ ദൈവവിളിയെ ഇപ്രകാരം നിർവചിക്കുന്നു: "ജീവിതത്തിന്റെ താളം സത്യത്തിന്റെ പൂർണ്ണതയോട് ചേർത്തുവയ്ക്കുന്നത്; വെളിപാടുകളുടെ പൂർണ്ണതയോട് ചേർന്നു വളരുന്നത്."



വർത്തമാനങ്ങളിൽ പറയുന്ന കാര്യം കുറവുകളുംബലഹീനതകളുമുള്ളവരെ തെരഞ്ഞെടുത്തു എന്ന് തെളിവിനായി പൗലോസ് അപ്പസ്തോലനേയും കൂട്ടു പിടിക്കും. വിജ്ഞാനികളെ ലജ്ജിപ്പിക്കാൻ ലോക ദൃഷ്ടിയിൽ ഭോഷന്മാരായവരെ ദൈവം തെരഞ്ഞെടുത്തു. ശക്തമായവയെ ലജ്ജിപ്പക്കാൻ ലോക ദൃഷ്ടിയിൽ അശക്തമായവയേയും.(1 കോറി .1:27).

ഒന്നിനും കൊള്ളാത്തതിനെയല്ല ദൈവത്തിന് കൊടുക്കുന്നത്. ഒന്നിനും കൊള്ളാത്തവരെയല്ല ദൈവം തെരഞ്ഞെടുക്കുന്നതും. അനന്ത സാധ്യതകളുള്ളവരെയാണ് ദൈവം തന്റെ ദൗത്യ നിർവ്വഹണത്തിന് വിളിക്കുന്നത്. 'ലോകദൃഷ്ട്യ' എന്ന വാക്ക് സൗകര്യ പൂർവ്വം മറന്നിട്ടാണ് നമ്മളതിനെ വ്യാഖ്യാനിക്കുന്നത്. ലോകത്തിന്റെ കണ്ണുകൾക്ക് ഒരു വ്യക്തിയിലെ ആന്തരിക ചോദനകളെ കാണാൻ കഴിയില്ല. ഒരുവന്റെ ആന്തരീകതകളെ നിർണ്ണയിക്കാൻ കഴിയാതെ നമുക്ക് എങ്ങനെ അയാളെ വിധിക്കാൻ കഴിയും. അയാൾ ബലഹീനനാണെന്ന്. ദൈവത്തോട് ചേർന്നു നിന്ന് ദൈവഹിതം നിറവേറ്റുന്നവരാണ് സമർപ്പിതർ. വിശ്വമാതൃത്വത്തിന്റെ വിളി, വിശുദ്ധയാകാനുള്ള വിളി, ലോകമനസ്സിനെ കീഴടക്കാനുള്ള വിളി. ഇതു തനിക്കുണ്ടെന്ന് മനസ്സിലായപ്പോൾ ലൊറെറ്റോയുടെ പരിസരം വിട്ടുപോകാൻ അവൾ തീരുമാനിച്ചു. അസാഹസിക തീരുമാനത്തിന് സ്വർഗ്ഗത്തിന്റെ അംഗീകാരമുദ്ര ഉണ്ടായിരുന്നു. പൂർവ്വ യൗസേപ്പിനെക്കുറിച്ച് പറയുമ്പോലെ ദൈവം കൂടെയുണ്ടായിരുന്നതിനാൽ അവന് എല്ലാകാര്യങ്ങളിലും ശ്രേയസ്സുണ്ടായി. (ഉൽപത്തി. 39 : 2) ഓരോ സമർപ്പിത വ്യക്തിയേയും ലോകം അടയാളപ്പെടുത്തുന്നത് ഈ സമവാക്യം കൊണ്ടാണ്. അപാരമായ സർഗ്ഗശേഷി നിറഞ്ഞു നിൽക്കുന്ന ചേതനയാണ് സമർപ്പിതരുടേത്. സഭയിൽ നവീകരണത്തിന്റെ വിപ്ലവഗീതം മുഴക്കിയ അമ്മ ത്രേസ്യായും നിശബ്ദമായി സഹിച്ച ആത്മധീരതയുടെസാക്ഷ്യമായ വി. അൽഫോൺസാമ്മയും സമ്പന്നതയുടെആഘോഷങ്ങളെ വേണ്ടാന്നു വച്ച് ദാരിദ്ര്യത്തെ സ്നേഹിച്ച വി. ക്ലാരയും വന്യമൃഗങ്ങളുടെയും ഘോര സർപ്പങ്ങളുടേയും വാസഗൃഹമായ ഗീർവനത്തിൽ പ്രാർത്ഥനയിലും ധ്യാനത്തിലും ജീവിച്ച് ഒരു നാടിനു മുഴുവൻ പ്രകാശവും അനുഗ്രഹവുമായി മാറിയ മലയാളിയായ സന്യാസിനി പ്രസന്നാദേവിയും പാവങ്ങൾക്കു വേണ്ടി ജീവിച്ചതിന്റെ പേരിൽ ഘാതകന്റെ കുത്തേറ്റ് രക്തസാക്ഷിത്വം വഹിച്ച റാണി മരിയയും ഭിന്നശേഷിയുള്ള ആയിരക്കണക്കിന് ജീവിതങ്ങൾക്ക് കൈയ്യും കാലും നാവും ആകാൻ വേണ്ടി സ്വന്തം സ്വപ്നങ്ങളെ വേണ്ടാന്ന് വയ്ക്കാൻ കരുത്തുള്ള സമർപ്പിതരും ജീവിതം കൊണ്ടെഴുതി വയ്ക്കപ്പെട്ട മഹാത്ഭുതങ്ങൾ ആകുന്നു. ഇവരെയൊക്കെ ദൗർബല്യങ്ങൾ എന്ന് വിളിക്കാനാകുമോ.

സാധാരണ മനുഷ്യർക്ക് അചിന്ത്യമായ വജ്രകരുത്തിന്റെ ആത്മബലത്തെ ദൗർബല്യമെന്നല്ല വിശേഷിപ്പിക്കേണ്ടത് മറിച്ച്, ദൈവബലത്തിന്റെ സാക്ഷ്യങ്ങൾ എന്നാവണം. അപരന്റെ നെഞ്ചുരുക്കങ്ങളെക്കുറിച്ച് അറിയാൻ കഴിയാത്തവിധം കാഴ്ചയില്ലാത്തവരും, സ്വന്തം നിലനിൽപ്പിനു വേണ്ടി മാത്രം ജീവിക്കുന്നവരും അറിയാതെ ആടുന്ന ജീവിത വേഷങ്ങൾ അഴിച്ചുവച്ച് പുത്തൻ ചിന്തകളിലേക്ക്, നൂതനാശയങ്ങളിലേക്ക്, പുതിയ വെല്ലുവിളികൾ നിറഞ്ഞ ശുശ്രൂഷാ മേഖലകളിലേക്ക് വിവർത്തനം ചെയ്യപ്പെടണം. അപ്പോൾ ക്രിസ്തുവിന്റെ മുഖം കൂടുതൽ ശോഭിതമാകും. ഇവിടെ സമർപ്പിതർ ആനന്ദത്തിന്റെ സാക്ഷികളാകും. സ്വന്തം പ്രസന്നതയെ തിരികെ പിടിക്കുന്നവർക്ക് അപരന്റെ പുഞ്ചിരിയെ വീണ്ടെടുക്കാനാവും. ദൈവത്തിന്റെ മുദ്ര പതിഞ്ഞ സ്വത്വബോധത്തിന്റെ ലാവണ്യം അവർ തിരിച്ചറിയണം. പ്രകാശം നിറഞ്ഞ വാക്കുകൾ കൊണ്ട് ലോകത്തെ അലങ്കരിക്കാൻ കഴിയണം. ചലനമറ്റ ചാവുകടലിൽ നിന്ന് സൗമ്യ തീരങ്ങളിലേക്ക് സ്വയം നടക്കാനും കൂടെയുള്ളവരെ നടത്താനും കഴിയണം.

സ്വന്തം ഈഗോ മറന്ന് ദൈവഹൃദയത്തിൽ സ്വയം മറയ്ക്കാനും മറക്കാനും ഉള്ള ഉൾക്കരുത്ത് നേടിയവരെല്ലാം സ്വയം സമർപ്പിത മണ്ണിലെ അത്ഭുതങ്ങളാണ്. ഈവണ്ണം അവർ മല്ലയുദ്ധക്കളത്തിലെ മുല്ലപൂക്കളാണ്. കാലം സൂക്ഷിച്ചുവച്ച നന്മയുടെ ശേഷിപ്പുകളാണ്.





കവർ സ്റ്റോറി

# കുടുംബജീവിതം
## വിശുദ്ധിയിലേക്കുള്ള വിളി

**ഡോ. മേരി എം. ഏബ്രഹാം**

*"സ്നേഹജന്യമായ പുഞ്ചിരിയോടെ ദൈവവിളിക്ക് അനുനിമിഷം പ്രത്യുത്തരം നല്കുക. വിശ്വാസത്തോടും പ്രത്യാശയോടും കൂടി ഭാവിയെ ഉറ്റുനോക്കുക"*

*(ബിഷപ്പ് വില്യം ജക്വീൻതാ)*

പരിശുദ്ധത്രിത്വത്തിന്റെ കൂട്ടായ്മയുടെയും അനസ്യൂതമായ സമ്പർക്കത്തിന്റെയും മനോഹരമായ ആവിഷ്കാരമാണ് കുടുംബം. സദാ യേശു സാന്നിധ്യത്തിലായിരുന്ന, സുവിശേഷത്താൽ ലോകത്തെ പ്രകാശമണിയിച്ച തിരുകുടുംബമാണ് എല്ലാ കുടുംബങ്ങൾക്കും മാതൃക. ദൈവമെന്ന സ്ഥായിയായ ശിലയിൽ പണിതുയർത്തുമ്പോൾ കുടുംബജീവിതം വിശ്വാസത്തിലൂന്നിയ തീർത്ഥയാത്രയാണ്. എന്നാൽ വിശ്വാസജീവിതം അനേകം പ്രതിസന്ധികളിലൂടെ കടന്നുപോകുന്ന ഈ കാലഘട്ടത്തിൽ കുടുംബവും പുതിയ പ്രതിസന്ധികളെ നേരിടുന്നു.

മാധ്യമങ്ങൾ അയഥാർത്ഥമായ കുടുംബസങ്കല്പമാണ് മുന്നോട്ടുവെയ്ക്കുന്നത്. ആധുനിക നാഗരികതയുടെ മതനിരപേക്ഷദർശനം ക്രിസ്തീയകുടുംബങ്ങളിൽ പോലും മൂടുപടമിട്ടു നില്ക്കുന്നു. മതത്തിന്റെ കോളത്തിൽ ഒന്നും എഴുതാനില്ലാത്തത് അഭിമാനമായി കാണുന്ന അവസ്ഥ. ക്രൈസ്തവവിശ്വാസത്തിനെതിരെ, സഭയുടെ ആധികാരികതയ്ക്കും നിലപാടുകൾക്കുമെതിരെ വെല്ലുവിളികൾ ഉയരുന്നു. കുടുംബബന്ധങ്ങൾ തകരുന്നതോടെ അരക്ഷിതരാകുന്ന കുഞ്ഞുങ്ങൾ, ലക്ഷ്യബോധം നഷ്ടപ്പെട്ട യുവജനങ്ങൾ, മക്കളുടെ സാമീപ്യമില്ലാതെ ഏകാന്തതയിലാകുന്ന വൃദ്ധമാതാപിതാക്കൾ. ഈ പശ്ചാത്തലത്തിൽ അടുത്തകാലത്ത് ക്രിസ്തീയ കുടുംബത്തെ കേന്ദ്രിതമാക്കി ഗൗരവമായ വിചിന്തനങ്ങൾ സഭ നടത്തുന്നുണ്ട്.

### കുടുംബജീവിതം - ദൈവവിളി

കുടുംബജീവിതത്തെക്കുറിച്ചുള്ള ദൈവികപദ്ധതി ഉൽപ്പത്തി പുസ്തകത്തിൽ സൃഷ്ടികർമ്മത്തിന്റെ ആരംഭത്തിൽ തന്നെ കാണാം. ബൈബിൾ അനേകം കുടുംബങ്ങളുടെ ചരിത്രത്താൽ സമ്പന്നമാണ്. പഴയനിയമത്തിൽ വിവാഹം ഒരു കൂദാശയായി പരിഗണിച്ചിരുന്നില്ലെങ്കിലും അത് പരിപാവനമായ ഉടമ്പടിയും ദൈവിക പദ്ധതിയുടെ ഭാഗവുമായിരുന്നു. അബ്രഹാം, ഇസഹാക്ക്, യാക്കോബ് തുടങ്ങിയ പഴയനിയമ പിതാക്കൻമാർ കുടുംബ ജീവിതത്തിലൂടെയാണ് ദൈവികപദ്ധതിയുടെ ഭാഗമായത്. വിവാഹത്തെ സംബന്ധിച്ച ഹെബ്രായ വീക്ഷണത്തെ ദിവ്യരക്ഷകൻ കൂടുതൽ ഗഹനവും പരമവുമായ സത്യത്തോട് അടുപ്പിച്ചു. മോശയുടെ നിയമങ്ങൾക്കുപരിയായ ദൈവികനിയമങ്ങളെ നശിപ്പിക്കാൻ മനുഷ്യന് അവകാശമില്ലെന്ന് അവിടുന്ന് അസന്ദിഗ്ധമായി പ്രഖ്യാപിച്ചു (മത്തായി 19: 4 - 6). പാപത്തിൽ മരിച്ചവനായ മനുഷ്യനെ പീഡാസഹന ഉത്ഥാനരഹസ്യങ്ങളിലൂടെ അവിടുന്ന് രക്ഷിച്ച് വീണ്ടെടുത്ത്, വിവാഹമെന്ന കൂദാശയിലൂടെ തന്റെ സൃഷ്ടികർമ്മത്തിലും സ്നേഹത്തിന്റെ കൂട്ടായ്മയിലും പങ്കുകാരാക്കി. പ്രപഞ്ചം സൃഷ്ടിച്ചവൻ, ഭൂമിയിലെ മനുഷ്യസ്ത്രീയിൽ വന്നുപിറന്ന് നസറത്തിലെ കുടുംബത്തിൽ വളർന്ന്, തന്റെ പരസ്യജീവിതത്തിൽ ഉടനീളം കുടുംബങ്ങളോടു ചേർന്നു നിന്നു.

കുടുംബജീവിതത്തിലേയ്ക്ക് വിവാഹമെന്ന കൂദാശയിലൂടെ പ്രവേശിക്കുവാനുള്ള വിളി ലഭിക്കുന്നവർക്ക് മാമോദീസായിൽ അധിഷ്ഠിതമായ ദൈവവിളിയുടെ പ്രകാശനവും പൂർത്തീകരണവും ദൈവിക വിശുദ്ധിയിലുള്ള പങ്കുചേരലും ലഭിക്കുന്നുണ്ട്. ദാമ്പത്യബന്ധം മണവാളനായ ക്രിസ്തുവും മണവാട്ടിയായ സഭയും തമ്മിലുള്ള ബന്ധമായിട്ടാണ് വി. പൗലോസ് വിശദമാക്കുന്നത് (എഫേ. 5: 22 - 23). മിശിഹായും സഭയും തമ്മിലുള്ള സ്നേഹമാണ് ദമ്പതികളിലൂടെ ആവി



ഷ്കരിക്കപ്പെടേണ്ടത്. അവിടുന്ന് അർപ്പിച്ച അതേ ബലിയുടെ മാതൃകയാണ് ദാമ്പത്യജീവിതം. ഇത് വിവാഹകൂദാശയുടെ രക്ഷാകര ഐക്യവും പൂർണ്ണതയും വ്യക്തമാക്കുന്നു.

വിവാഹത്തെ കൂദാശയാക്കി ഉയർത്തിയ രണ്ടാം ലാറ്ററൻ കൗൺസിലും തുടർന്ന് തെന്ത്രോസ് സുന്നഹദോസും കുടുംബത്തെ ഗാർഹികസഭ എന്നു വിശേഷിപ്പിച്ച രണ്ടാം വത്തിക്കാൻ കൗൺസിലും ദാമ്പത്യബന്ധത്തിന്റെ വിശുദ്ധി ഉയർത്തിപ്പിടിച്ചു. വിവാഹം വിശുദ്ധീകരണത്തിന്റെ വേദിയാകുമ്പോൾ വിവാഹജീവിതം ബലിയായി മാറുന്നു. ദമ്പതികളുടെ പരസ്പരസമർപ്പണത്തിലൂടെ ക്രിസ്തുവിലുള്ള അവരുടെ സമർപ്പണമാണ് ശക്തിപ്പെടുന്നത്. ഭർത്താവ് ഭാര്യ മുഖേനെയും ഭാര്യ ഭർത്താവ് മുഖേനെയും വിശുദ്ധീകരിക്കപ്പെടുന്നു (1 കൊറി. 7:14). സ്വയം ശൂന്യവത്കരിച്ച് പൂർണ്ണമായി മറ്റൊരാളിനുവേണ്ടി സമർപ്പിക്കുന്നതിലൂടെ സ്വന്തം ജീവനെത്തന്നെയാണ് ബലിയർപ്പിക്കുന്നത്. ഒരാത്മാവു പോലും നഷ്ടമാകരുതെന്ന് ആഗ്രഹിക്കുന്ന ദൈവം, ജീവിതപങ്കാളിയുടെ ആത്മാവിന്റെ രക്ഷയാണ് ഭരമേൽപ്പിച്ചിരിക്കുന്നതെന്ന ബോദ്ധ്യത്തിലേയ്ക്ക് വരുമ്പോൾ ആന്തരികത ശക്തി പ്രാപിക്കും. പരസ്പരപൂരകങ്ങളാകാൻ വിളിക്കപ്പെട്ടവരാണ് പുരുഷനും സ്ത്രീയും. അവർ തങ്ങളുടെ നാഥനും കർത്താവും രക്ഷകനുമായ യേശുവിൽ ജീവിക്കുന്നതിന് അന്യോന്യം കാവൽവിളക്കുകളാവണം.

"ദാമ്പത്യബന്ധം ഉത്തരവാദിത്വപൂർണ്ണമായ ജീവോത്പാദനവുമായി അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. വിവാഹം ആത്യന്തികമായി ദൈവികജീവൻ തന്നെയായ മക്കളെ ജനിപ്പിക്കുവാനും വളർത്താനുമുള്ള കടമ ദമ്പതികളെ ഭരമേൽപ്പിക്കുന്നു. ഈ കടമ ദമ്പതികൾ ഏറ്റെടുക്കുന്നതുവഴി അവർ സ്രഷ്ടാവായ ദൈവത്തിന്റെ സ്നേഹത്തിൽ പങ്കുചേരുന്നവരും രാഷ്ട്രത്തിന്റെയും സഭയുടെയും താല്പര്യങ്ങൾ സംരക്ഷിക്കുന്നവരുമായിത്തീരുന്നു"(സഭ ആധുനിക ലോകത്തിൽ 50) മലങ്കര കത്തോലിക്കാ സഭയുടെ ആരാധനാക്രമത്തിലെ രണ്ടാം ഭാഗം കിരീടം വാഴ്വിന്റെ ശുശ്രൂഷയാണ്. ദൈവം നല്കുന്ന ജീവന് ജൻമം നൽകാനും വളർത്താനും പ്രകൃതിയെയും സൃഷ്ടവസ്തുക്കളെയും അടുത്ത തലമുറയ്ക്കുവേണ്ടി പരിപാലിക്കുവാനും ദമ്പതികളെ അധികാരപ്പെടുത്തുന്ന ശ്രേഷ്ഠ സൂചനയാണ് കിരീടം വാഴ്വ്.

ദൈവവിളി ഏതായാലും, അത് സ്വതന്ത്രമായ തീരുമാനവും ദൈവികദാനവുമാണ്. ദൈവം നല്കുന്ന ഈ വിളിയുടെ മഹത്വത്തെപ്പറ്റി ബോദ്ധ്യമില്ലാതെ വിവാഹത്തിലേയ്ക്ക് ലാഘവത്തോടെ പ്രവേശിക്കുന്നവരുടെ എണ്ണം കൂടുന്നു എന്നാണ് വർദ്ധിച്ചുവരുന്ന വിവാഹമോചനക്കണക്കുകൾ പറയുന്നത്.

"സന്തുഷ്ട ഭവനങ്ങളെല്ലാം സന്തോഷിക്കുന്നത് ഒരേ മട്ടിലാണ്. എന്നാൽ ദുഃഖിക്കുന്ന ഭവനങ്ങൾ ഓരോന്നും അവരവരുടെ രീതിയിൽ ദുഃഖിക്കുന്നു" . ലിയോ ടോൾസ്റ്റോയിയുടെ 'അന്നകരിനീന' എന്ന നോവൽ ആരംഭിക്കുന്നതിങ്ങനെയാണ്. കുടുംബങ്ങളിലെ സുഖദുഃഖങ്ങളെ സംബന്ധിക്കുന്ന ഈ സത്യത്തിനപ്പുറം ചില ദൈവിക വെളിപ്പെടുത്തലുകൾ ഉണ്ട്. Three To Get Married (വിവാഹിതരാകാൻ മൂന്നു പേർ) എന്ന വിശ്രുതഗ്രന്ഥത്തിൽ ആർച്ചു ബിഷപ്പ് ഫുൾട്ടൺ ജെ. ഷീൻ കുടുംബത്തിലെ അസന്തുഷ്ടികൾക്കെല്ലാം കാരണം വിവാഹത്തിലെ മൂന്നാമത്തെ ആളുടെ, ദൈവത്തിന്റെ അഭാവമാണെന്നു നിരീക്ഷിക്കുന്നു.

### വിവാഹ ഒരുക്കം

യുവജനമതബോധനത്തിലൂടെയും വിവാഹഒരുക്കസെമിനാറുകളിലൂടെയും മൂന്നുദിവസം നീളുന്ന വിവാഹ ഒരുക്കം മലങ്കര കത്തോലിക്കാ സഭ അനുശാസിക്കുന്നുണ്ട്. എന്നാൽ ഈ മൂന്നു ദിവസം കൊണ്ടുമാത്രം നേടേണ്ടതല്ല വിവാഹത്തിനായുള്ള ഒരുക്കം. ചെറുപ്പം മുതൽ തന്നെ ദൈവവചനത്തിലും സഭയിലുമുള്ള പരിജ്ഞാനം നേടി പക്വതയുള്ള വ്യക്തിത്വത്തിലേക്കുള്ള വളർച്ച അനിവാര്യമാണ്. ദൈവത്തോട് ചേർന്ന് ജീവിക്കുന്നവർക്ക് ജീവിതപങ്കാളിയെ തെരഞ്ഞെടുക്കാനുള്ള ദൈവഹിതവും തിരിച്ചറിയാനാകും. ദൈവമായ കർത്താവ് അരുളിചെയ്തു: "മനുഷ്യൻ ഏകനായിരിക്കുന്നതു നന്നല്ല; അവനു ചേർന്ന ഇണയെ ഞാൻ നല്കും"(ഉൽപ്പത്തി. 2 : 8) ഇസഹാക്കിനു ഭാര്യയെ തേടി റെബേക്കായുടെ വീട്ടിലെത്തുന്ന അബ്രഹാമിന്റെ ഭൃത്യനോട് റെബേക്കായുടെ പിതാവ് ബത്തുവേൽ പറയുന്നതിങ്ങനെയാണ് "ഇതു കർത്താവിന്റെ ഇഷ്ടമാണ്. കർത്താവു തിരുമനസ്സായതുപോലെ അവൾ നിന്റെ യജമാനന്റെ മകനു ഭാര്യയായിരിക്കട്ടെ" (ഉൽപ്പത്തി. 24 : 51).

### ദൈവകരങ്ങളിൽ നിന്നും സ്വീകരിക്കുക

ദൈവം യോജിപ്പിച്ചതാകുമ്പോൾ ഒന്നും ആകസ്മികമല്ല. ജീവിത പങ്കാളിയെ, ബന്ധുക്കളെ, ജീവിതാവസ്ഥകളെ, അസ്വസ്ഥത ജനിപ്പിക്കുന്ന വ്യത്യസ്ത അഭിരുചികളെ, രോഗാവസ്ഥകളെ എല്ലാം ദൈവകരങ്ങളിൽ നിന്നും സ്വീകരിച്ച് അംഗീകരിച്ച് നന്ദിപറയുന്നത് ക്രിസ്തീയകുടുംബത്തിന്റെ ആദ്യ ചുവടുവെയ്പാണ്. "ദൈവത്തെ സ്നേഹിക്കുന്നവർക്ക് അവിടുന്ന് സകലവും നൻമയ്ക്കായി പരിണമിപ്പിക്കുന്നുവെന്ന് നമുക്കറിയാമല്ലോ" (റോമ.8 : 28)

### സ്നേഹത്തിന്റെ വളർച്ച

സ്നേഹത്തിന്റെ വളർച്ചയ്ക്കുള്ള മഹാപാഠശാലയാണ് കുടുംബം. ദൈവമനുവദിക്കുന്ന ന കളും നേട്ടങ്ങളും കുറവുകളും ശിക്ഷണങ്ങളും സ്നേഹത്തിന്റെ വളർച്ച ലക്ഷ്യമാക്കുന്നു. എന്റെ സ്വർഗീയ മണവാളൻ എനിക്കു നല്കിയ വിളിയും ദൗത്യവും ഇതാണ് എന്ന അഭിമാനവും യോഗ്യതകൾ നല്കി വിളിച്ചവൻ അവിടുന്നാണ് എന്ന വിശ്വാസവും ഉള്ളുലയ്ക്കുന്ന



ഏത വസ്ഥയിലും ദൈവിക സമാധാനം പകരും.

### കുടുംബബന്ധങ്ങൾ

സ്നേഹവും ഐശ്വര്യവും നിറഞ്ഞ കുടുംബത്തെ പ്പറ്റിയുള്ള അനേകം വിവരണങ്ങൾ ബൈബിളിലുണ്ട്. "നിന്റെ ഭാര്യ ഭവനത്തിൽ ഫലസമൃദ്ധമായ മുന്തിരി പോലെയായിരിക്കും... നിന്റെ മക്കൾ നിന്റെ മേശയ്ക്കുചുറ്റും ഒലിവുതൈകൾ പോലെയും.." (സങ്കീ 128: 3) ഈ കാവ്യാത്മകമായ അവതരണം, ഉത്തരവാദിത്വമുള്ള പിതൃത്വം, മാതൃത്വം, മാതാപിതാക്കളും മക്കളും തമ്മിലുള്ള ബന്ധം, കുടുംബാംഗങ്ങൾ തമ്മിലുള്ള ഐക്യം ഇവയിലേയ്ക്കൊക്കെ വിരൽചൂണ്ടുന്നു. ക്രിസ്തീയ നന്മകൾ നിറഞ്ഞ അന്തരീക്ഷത്തിലാണ് നല്ല കുടുംബബന്ധങ്ങൾ ഉടലെടുക്കുന്നത്. അദ്ധ്വാനവും സഹനവും രക്ഷാകരമാകുന്ന അനുഭവങ്ങൾ അവിടെ ഉണ്ടാകണം. ഏറ്റവും എളിമ ആവശ്യപ്പെടുന്ന ജോലിയും ആരാധനയാകണം. പ്രായമായ മാതാപിതാക്കൾക്കു നല്കുന്ന സ്നേഹശുശ്രൂഷ, വിശ്വാസം, ദൈവവചനത്തോടുള്ള അനുസരണം, നൊയമ്പ്, ഉപവാസം ഇവയെല്ലാം, വളരുന്ന തലമുറയ്ക്ക് ദൈവത്തോട് ചേർന്നു ജീവിക്കുവാനുള്ള പ്രചോദനമേകും. കൗദാശികജീവിതത്തോടുള്ള ആഭിമുഖ്യം കുടുംബത്തിൽ കണ്ടു വളരുന്ന കുട്ടികൾ സഭയോടും ആരാധനാജീവിതത്തോടും ചേർന്നു നില്ക്കും. കാലം എത്ര മുന്നോട്ടുപോയാലും കുടുംബങ്ങളുടെ ദൈവോന്മുഖമായ പ്രയാണത്തിന് പാഥേയം വി. കുർബാനയും കാലുകൾക്ക് വിളക്കും ഊടുവഴികൾക്ക് പ്രകാശവും ദൈവവചനവുമാണ്.

### പ്രാർത്ഥന

"എന്റെ അപ്പന്റെ പ്രാർത്ഥനാജീവിതമാണ് എന്റെ ആദ്യ സെമിനാരി" എന്ന മനോഹരമായ ഓർമ്മ ലോകത്തോടു പങ്കുവെച്ച വി. ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പ 'കുടുംബങ്ങൾക്കൊരെഴുത്ത്' എന്ന അപ്പസ്തോലിക പ്രബോധനത്തിൽ കുടുംബ പ്രാർത്ഥനയുടെ ആവശ്യം എടുത്തുപറയുന്നുണ്ട്. ഭവനത്തിലെ പുരോഹിതരായ മാതാപിതാക്കളുടെ നേതൃത്വത്തിൽ മക്കളുമൊത്തുള്ള പ്രാർത്ഥന പൈശാചിക ബന്ധനങ്ങളെ തകർക്കും. യാമപ്രാർത്ഥനകൾ കുടുംബത്തിൽ യേശുസാന്നിദ്ധ്യം നിറയ്ക്കും. ജപമാല പ്രാർത്ഥനയിൽ ആഴപ്പെട്ട് മരിയഭക്തിയിൽ വളരുന്ന കുടുംബം പരിശുദ്ധ അമ്മയെപ്പോലെ, ദൈവത്തിന്റെ ഇഷ്ടത്തിനു വിധേയപ്പെടുന്ന, വിശുദ്ധിയുടെ പാതയാണ് തേടുന്നത്. തിരുഹൃദയഭക്തിയിൽ ആഴപ്പെടുന്ന കുടുംബം ദൈവസ്നേഹത്തിന്റെ ഉറവയോട് അടുത്തിരിക്കുന്നു. പ്രാർത്ഥനയുടെ ബലമായ ശിലകൾ കൊണ്ടാണ് തിന്മയ്ക്കെതിരെ കുടുംബത്തിന് കോട്ട കെട്ടേണ്ടത്.

### ശിക്ഷണം

കുടുംബനാഥന്മാർക്ക് ഉത്തമമാതൃക വി. യൗസേപ്പും കുടുംബിനികൾക്ക് പരിശുദ്ധ മറിയവുമാണ്. അവരുടെ തിരുക്കുമാരന്റെ വളർച്ചയെ ഒറ്റവാക്യത്തിൽ വചനം വരച്ചിടുന്നു: "യേശു ജ്ഞാനത്തിലും പ്രായത്തിലും ദൈവത്തിന്റെയും മനുഷ്യരുടെയും പ്രീതിയിലും വളർന്നു വന്നു". (ലൂക്ക 2:51-52) യുവാവായ യേശുവിൽ അമ്മയുടെ സ്വാധീനം പ്രകടമായി കാണാം. ബാല്യത്തിൽ അമ്മ പഠിപ്പിച്ച പ്രാർത്ഥന ചൊല്ലിയാണ്, കുരിശിൽ അവിടുന്ന് ജീവൻ വെടിഞ്ഞത്.

ഓരോ കുഞ്ഞിന്റെയും ഉള്ളിലെ സാദ്ധ്യതകളെ പുറത്തുകൊണ്ടു വരിക, യേശുവിനെ അവരുടെ ഉള്ളിൽ രൂപപ്പെടുത്തുക - ഇതാണ് മാതാപിതാക്കളുടെ ദൈവികദൗത്യം. മക്കളെ വിശുദ്ധരായി വളർത്തി വിശുദ്ധരായ, വി. കൊച്ചുത്രേസ്യയുടെ മാതാപിതാക്കൾ വി. ലൂയി മാർട്ടിനും വി. സെലിഗ്വെരിനും മാതൃത്വത്തിലൂടെ വിശുദ്ധിയിലേക്കുയർന്ന വി. ജിയന്ന, വി. മോനിക്ക, വി. മാർഗരറ്റ് തുടങ്ങിയവർ, കുടുംബവഴികളിൽ അസാധാരണമായ ക്രൈസ്തവസാക്ഷ്യം നൽകി നമുക്ക് മുന്നിലുണ്ട്.

കുട്ടികളുടെ ഗൗരവമായ തെറ്റുകൾക്കുപോലും ശിക്ഷണം നൽകാതെ വിടുന്ന പ്രവണത ഭാവിയിൽ അവരെ പ്രതികൂലമായിട്ടാണ് ബാധിക്കുക. മാതാപിതാക്കളുടെ ശിക്ഷണം, സ്നേഹവും കരുതലുമൊക്കെയായി മക്കൾ മനസ്സിലാക്കണം. ഭൗതിക ജീവിതത്തിൽ അവർ എന്തു നേടി എന്നതിനേക്കാൾ അവർ സ്വായത്തമാക്കിയ ക്രിസ്തീയ മൂല്യങ്ങൾക്ക് വില നൽകാം.

### വിശ്വാസപരിശീലനം

കുടുംബത്തിലാരംഭിക്കുന്ന വിശ്വാസപരിശീലനത്തിന്റെ രണ്ടാം ഘട്ടമാണ് ദേവാലയങ്ങളോട് ചേർന്നു നടക്കുന്നത്. വിശ്വാസപരിശീലനത്തേക്കാൾ ലോകജ്ഞാനത്തിന് പ്രാധാന്യം കൊടുക്കുമ്പോൾ നശ്വരമായ ജീവിതത്തിനപ്പുറമുള്ള നിക്ഷേപങ്ങളിലേയ്ക്ക് നോക്കാനാവാത്തവിധം മക്കളുടെ കാഴ്ചയെ ബന്ധിക്കുകയാണ്. ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് വേദോപദേശത്തെപ്പറ്റിയുള്ള ഇടയലേഖനത്തിൽ ഇപ്രകാരം മുന്നറിയിപ്പ് നല്കുന്നു: "ഏതെങ്കിലും സ്ഥലത്ത് ഒരു തലമുറയിലെ ബാലികാബാലന്മാർ സത്യവിശ്വാസം പഠിക്കാതെ വളർന്നു വരുവാൻ അനുവദിക്കുന്ന പക്ഷം ആ സ്ഥലത്തു അടുത്ത തലമുറയിൽ തിരുസഭ നശിച്ചു പോകും". (1943 നവംബർ 29)

### കുടുംബത്തിലെ സംഭാഷണം

ദൈവവചനസംസ്കാരവും സുവിശേഷമൂല്യങ്ങളും നിലനില്ക്കുന്ന കുടുംബമാണ് എല്ലാ ദൈവവിളികളുടെയും വിളനിലം. ഒരു ഭവനത്തിലെ സംഭാഷണം അവിടുത്തെ ആത്മീയാന്തരീക്ഷം വെളിപ്പെടുത്തുന്ന പ്രധാന ഘടകമാണ്. സഭയെയും സഭാധികാരികളെയും വൈദികരെയും ഇകഴ്ത്തി സംസാരിക്കുന്നതും വിമർശിക്കുന്നതും വളരുന്ന തലമുറ കേൾക്കാനിടയായാൽ സഭയ്ക്കെതിരായ മനോഭാവം അവരിൽ രൂപപ്പെടും. ദൈവം അനാദികാലം മുതൽ നിശ്ചയിക്കുന്ന എത്രയോ ശ്രേഷ്ഠമായ പൗരോഹിത്യ - സന്യാസ സമർപ്പണവിളികളാണ് കുടുംബത്തിലെ തെറ്റായ സംഭാഷണങ്ങൾ വഴി മുളയിലേനുള്ളിക്കളയുന്നത്.

### ഭവനം, തണൽ വൃക്ഷം

ഉള്ളതെല്ലാം ദൈവം നല്കിയ ദാനങ്ങൾ മാത്രം. എന്നാൽ അവ അനുഗ്രഹങ്ങളായി മാറുന്നത് ദൈവസ്നേഹത്തിലും പര



സ്നേഹത്തിലും അധിഷ്ഠിതമായ ജീവിതം നയിക്കുമ്പോഴാണ്. എല്ലാ സമ്പത്തിന്റെയും, പണം, സമയം, ആരോഗ്യം, കഴിവുകൾ, ദശാംശം ദൈവത്തിനുള്ളതാണ്. അവിടുത്തെ തിരുഹിതത്തിന് മുന്നിൽ മുറിക്കപ്പെടാനും നല്കപ്പെടാനും തയ്യാറാകണം. കുടുംബത്തിലുള്ളവരും പുറത്തുള്ളവരുമായ, കാരുണ്യവും പരിഗണനയും അർഹിക്കുന്നവരിലേയ്ക്ക് പടരുന്ന തണൽ വൃക്ഷമാണ് ക്രിസ്തീയകുടുംബം, മറ്റൊരു ബഥേൽ. സ്നേഹവും കരുതലുമില്ലാത്ത ഭവനത്തിൽ ക്രിസ്തീയം എന്നുപറയാൻ എന്താണുള്ളത്? അതേ സ്ഥാനമാണ് സ്വാർത്ഥതയിൽ പടുത്തുയർത്തുന്ന ഭവനങ്ങൾക്കുമുള്ളത്. കോൺക്രീറ്റ് സൗധമോ ചെറ്റപ്പുരയോ ആകട്ടെ, അത് ക്രിസ്തീയഭവനമാകുന്നത് ഭവനത്തിന് സാമൂഹിക പ്രതിബദ്ധതയുണ്ടാകുമ്പോഴാണ്. യേശുവിനെ കണ്ടതിനുശേഷം സക്കായിക്കുണ്ടായ പരിവർത്തനത്തിന്റെ ഒടുവിൽ ദിവ്യരക്ഷകൻ പറയുന്നതും അതാണ് "ഇന്ന് ഈ ഭവനത്തിന് രക്ഷ കൈവന്നിരിക്കുന്നു".

## തൃപ്തി

"ഉള്ളതുകൊണ്ട് തൃപ്തിപ്പെടുന്നവന് ദൈവഭക്തി വലിയൊരു നേട്ടമാണ്" (1തിമോ 6:6) എല്ലാ തി കളുടെയും അടിസ്ഥാനം ധനമോഹമാണെന്ന ചിന്ത വി. പൗലോസ് ഇവിടെ ആവർത്തിക്കുന്നു. ബാഹ്യമായ യാതൊന്നിനോടുമുള്ള ബന്ധത്തിലല്ലാതെ, ആത്മസംതൃപ്തിയും ആനന്ദവും നിറഞ്ഞ ഒരു മാനസികാവസ്ഥ ഇവിടെ സൂചിതമാകുന്നു. അത് യേശുവുമായുള്ള തീവ്രവും ആഴവുമായ സ്നേഹബന്ധത്തിൽ നിന്നുമാണുണ്ടാകുന്നത്. "ഞാൻ നൽകുന്ന വെള്ളം കുടിക്കുന്നവന് പിന്നീട് ഒരിക്കലും ദാഹിക്കുകയില്ല" (യോഹ 4:14) യേശുവിന് ഒന്നാം സ്ഥാനം കൊടുക്കുന്ന ഭവനം വിശുദ്ധിയുടെ അമൃതച്ഛായയിലാണ് നിലകൊള്ളുന്നത്.

## ക്രിസ്തീയ കൂട്ടായ്മ

ഇന്ന് കുടുംബങ്ങൾ അഭിമുഖീകരിക്കുന്ന അനേകം പ്രശ്നങ്ങൾക്ക് - മദ്യപാനം തൊട്ട് നവമാധ്യമങ്ങളിൽ കുടുങ്ങി ദമ്പതികൾക്കിടയിൽ ചോർന്നുപോകുന്ന ഹൃദ്യമായ ആശയവിനിമയം വരെ - പ്രതിരോധം തീർക്കാൻ ക്രിസ്തീയ കൂട്ടായ്മയ്ക്കു കഴിയും. പഴയ ക്രൈസ്തവകുടുംബങ്ങളുടെ നൻമ, വിശ്വാസത്തിന്റെ അടിത്തറയും പ്രാർത്ഥനയുടെ മേൽക്കൂരയും കൂട്ടായ്മയുടെ തുറന്നിട്ട വാതിലുകളുമായിരുന്നു. സ്വാർത്ഥതയും അപകർഷതയും ആത്മീയ അഹന്തയും ഫരിസേയ മനോഭാവങ്ങളും അഴിച്ചുവെച്ച് ഗൃഹാതുരത്വത്തോടെയാണെങ്കിലും കൂട്ടായ്മയുടെ ശക്തി പുനരാനയിക്കാം.

## സുവിശേഷപ്രഘോഷണം

എല്ലാ വ്യത്യാസങ്ങൾക്കും അതീതരായി എല്ലാവരിലും ക്രിസ്തുവിന്റെ മുഖം ദർശിക്കുവാനും സർവ്വസൃഷ്ടികളോടും സുവിശേഷം പ്രസംഗിക്കുവാനും അയയ്ക്കപ്പെട്ടവനാണ് ഓരോ ക്രിസ്ത്യാനിയും. പരിശുദ്ധാത്മാവിന്റെ ഫലങ്ങൾ നിറഞ്ഞുനില്ക്കുന്ന ജീവിതമാണ് സാക്ഷ്യജീവിതം. അതോടൊപ്പം കാലോചിതമായി സഭയോടു ചേർന്നു നിന്നു സുവിശേഷം പ്രഘോഷിക്കാനും ഓരോ കുടുംബവും വിളിക്കപ്പെട്ടിരിക്കുന്നു. ദമ്പതികൾ ഇതിനായി മുന്നോട്ടുവരുമ്പോൾ സഭയുടെ സുവിശേഷ പ്രഘോഷണമുഖം കൂടുതൽ ദീപ്തമാകും.

## കർത്താവിനോടൊപ്പം അമ്മയും

ക്രിസ്തീയകുടുംബം, അതിഭാവുകത്വം നിറഞ്ഞ വെറുമൊരു സങ്കല്പമല്ല.മനുഷ്യരാൽ അസാദ്ധ്യം ദൈവത്താൽ സാദ്ധ്യമാണ്. കാരണം വിവാഹിതരാകുന്നത് രണ്ടു പേരല്ല, മൂന്നുപേരാണ്. മൂന്നാമത്തെ ആളായ ദൈവം കൂടെയുള്ള ദൈവത്തെ പണിയാൻ ഏല്പിച്ചിരിക്കുന്ന, ഓരോ ഉത്തമക്രൈസ്തവകുടുംബത്തിനും ലോകത്തോട് വിളിച്ചു പറയാം : "ഇത് കർത്താവിന്റെ പ്രവൃത്തിയാണ്, ഇത് നമ്മുടെ ദൃഷ്ടിയിൽ വിസ്മയാവഹമായിരിക്കുന്നു"(സങ്കീ 1118:23).

"മൂന്നാം ദിവസം ഗലീലയിലെ കാനായിൽ ഒരു വിവാഹവിരുന്ന് നടന്നു. യേശുവിന്റെ അമ്മ അവിടെ ഉണ്ടായിരുന്നു"(യോഹ 2:1) ഗാർഹികസഭയായ കുടുംബത്തിൽ രാജ്ഞിയായി പരിശുദ്ധ അമ്മയെ പ്രതിഷ്ഠിച്ച് കുടുംബജീവിതത്തിന്റെ വിളിയും ദൗത്യവും വീണ്ടും കണ്ടെത്താം. അമ്മയുടെ കരുണാർദ്രമിഴികളിൽ നോക്കി ഈ വിളിയോടു പ്രത്യുത്തരിക്കാം.

"ഇതിനുശേഷം അവൻ തന്റെ അമ്മയോടും സഹോദരന്മാരോടും ശിഷ്യന്മാരോടും കൂടി കഫർണാമിലേയ്ക്കു പോയി.." (യോഹ 2:12).



കാലം ചെയ്ത ആർച്ചുബിഷപ് എബ്രഹാം വിരുതുകുളങ്ങരയുടെ കബറടക്കത്തിന് മുഖ്യ കാർമ്മികത്വം വഹിച്ചുകൊണ്ട് അത്യുന്നത കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവ നടത്തിയ അനുശോചന സന്ദേശം.

# ആദരാഞ്ജലികൾ



ആർച്ചുബിഷപ്
എബ്രഹാം വിരുതുകുളങ്ങര
നാഗ്പൂർ

നമ്മുടെ ഹൃദയത്തോട് ഏറ്റവും അടുപ്പമുള്ള ആർച്ചു ബിഷപ് എബ്രഹാം വിരുതുകുളങ്ങര പിതാവിന് യാത്ര യയ്ക്കുവാനാണ് നാമേവരും ഇവിടെയായിരിക്കുന്നത്. നമ്മുടെ ഇടയിൽ അവസാന നിമിഷം വരെയും കത്തിജ്വലിച്ചു നിന്ന അഭിവന്ദ്യ പിതാവിന്റെ ആകസ്മികമായ വേർപാട് നമ്മിൽ വലിയ ഞെട്ടലും തീവ്രദുഃഖവുമാണ് ഉളവാക്കിയിരിക്കുന്നത്. ഇവിടെ സന്നിഹിതരായിരിക്കുന്ന ഭാരത സഭയിലാകമാനമുള്ള കർദ്ദിനാളന്മാരുടെയും ആർച്ചുബിഷപ്പുമാരുടെയും അനേകം മെത്രാന്മാരുടെയും വൈദികരുടെയും സന്യസ്തരുടെയും വിശ്വാസികളുടെയും സർവ്വോപരി നാനാജാതി മതസ്ഥരായ അനേകം ആളുകളുടെയും സാന്നിധ്യം നമ്മൾ ഏവരും അദ്ദേഹത്തെ എത്രമാത്രം കരുതിയിരുന്നു എന്നതിന്റെയും പിതാവും നമ്മളും തമ്മിലുള്ള സ്നേഹ ബന്ധത്തിന്റെയും അടയാളമാണ്. ഭാരത സഭയുടെ ഹൃദയപൂർവ്വമായ അനുശോചനം കഴിഞ്ഞ 20 വർഷങ്ങളായി ഒരു മെത്രാപ്പോലീത്താ എന്ന നിലയിൽ അദ്ദേഹം ശുശ്രൂഷ ചെയ്യുന്ന നാഗ്പൂർ അതിരൂപത കുടുംബത്തോടും, തന്റെ മേൽപ്പട്ട ശുശ്രൂഷ ആരംഭിച്ച ഘാണ്ട്വാ രൂപതയോടും അദ്ദേഹത്തിന്റെ വൈദിക ശുശ്രൂഷ ആരംഭിച്ച ഇൻഡോർ രൂപതയോടും അദ്ദേഹത്തിന്റെ മാതൃ രൂപതയായ കോട്ടയം അതിരൂപതയോടും വിരുതുകുളങ്ങര കുടുംബത്തോടും അദ്ദേഹത്തിന്റെ വേർപാടിൽ ദുഃഖിക്കുന്ന എല്ലാവരോടും അറിയിക്കുന്നു. അദ്ദേഹത്തിന്റെ ഈ ലോകത്തിലെ അവസാന യാത്രയിൽ സംബന്ധിക്കുന്ന നാമെല്ലാവരും അതിരറ്റ സ്നേഹത്തോടും നന്ദിയോടും അദ്ദേഹത്തെ ഓർക്കുകയും പ്രാർത്ഥനാപൂർവ്വം അദ്ദേഹത്തെ അനുധാവനം ചെയ്യുകയും ചെയ്യുന്നു. ഭാരത സഭയുടെ പേരിൽ അദ്ദേഹം സഭയ്ക്കു നൽകിയ വലിയ ശുശ്രൂഷകൾ ഞാൻ ഈ സമയം നന്ദിയോടെ ഓർക്കുന്നു.

ആർച്ചുബിഷപ് എബ്രഹാം വിരുതുകുളങ്ങര എക്കാലത്തും ഒരു പ്രേക്ഷിതനായിരിക്കുവാൻ അതീവമായി ആഗ്രഹിച്ചിരുന്നു. അതിനായി മധ്യപ്രദേശിലെ ഇൻഡോർ രൂപതയിൽ 1969-ൽ ഒരു മിഷണറി വൈദികനായി തന്റെ ശുശ്രൂഷ ആരംഭിച്ചു. ആ രൂപതയിലെ വിവിധ ആദിവാസി ഗോത്രങ്ങൾക്കിടയിൽ ഊർജ്ജസ്വലനായ ഒരു മിഷണറി വൈദികനായി അദ്ദേഹം തന്റെ ശുശ്രൂഷ ആരംഭിച്ചു.1977-ൽ ഘാണ്ട്വാ രൂപതയുടെ പ്രഥമ ബിഷപ്പായി ചുമതല ഏറ്റെടുത്തു. ഒരു മിഷണറി ബിഷപ്പായി തന്റ ശുശ്രൂഷകൾ അദ്ദേഹം തുടർന്നു. ഇരുപതു വർഷത്തെ ദീർഘമായ അജപാലന ശുശ്രൂഷകൾക്കു ശേഷം ബിഷപ് ജോൺപോൾ രണ്ടാമൻ മാർപ്പാപ്പ അദ്ദേഹത്തെ 1998-ൽ നാഗ്പൂർ അതിരൂപത ആർച്ചു ബിഷപ്പായി നിയമിച്ചു.

തന്റെ ജീവിതത്തിലും ശുശ്രൂഷയിലും മായാത്ത വ്യക്തിമുദ്രകൾ പതിപ്പിച്ച ആളായിരുന്നു ആർച്ചു ബിഷപ് എബ്രഹാം വിരുതുകുളങ്ങര. മുപ്പത്തിനാലാമത്തെ വയസ്സിൽ ഒരു മെത്രാനായി നിയമിതനാകുമ്പോൾ അദ്ദേഹം നമ്മുടെ രാജ്യത്തെ ഏറ്റവും പ്രായം കുറഞ്ഞ ബിഷപ്പായിരുന്നു. 1886-ൽ സ്ഥാപിതമായ ഇന്ത്യൻ ഹൈരാർക്കിയുടെ ചരിത്രത്തിലെ നൂറാമത്തെ ബിഷപ് അദ്ദേഹം ആയിരുന്നു എന്നാണ് ഞാൻ മനസ്സിലാക്കുന്നത്. നാൽപ്പതു വർഷക്കാലം ഒരു മെത്രാൻ എന്ന നിലയിൽ ശ്ലൈഹിക ശുശ്രൂഷ നിർവ്വഹിക്കുവാൻ അവസരം ലഭിച്ച ലോകത്തെ അപൂർവ്വം വ്യക്തികളിൽ ഒരാളാണ് അദ്ദേഹം. ഒരു മെത്രാനായി അഭിഷിക്ത നാകുമ്പോൾ തന്റെ ആപ്തവാക്യമായി അദ്ദേഹം തെര ഞ്ഞെടുത്തത് Radiating Christ's Light എന്നാണ്. തന്റെ ശുശ്രൂഷകളിലെല്ലാം ലോകത്തിന്റെ പ്രകാശമായ ക്രിസ്തുവിനെ പ്രസരിപ്പിക്കുവാനും പാപത്തിന്റെ അന്ധകാരം, അറിവില്ലായ്മ, അനീതി, സാമൂഹികമായ അനൈക്യം എന്നിവയെ ദൂരീകരിക്കുവാൻ അഭിവന്ദ്യ പിതാവ് കഠിനാദ്ധ്വാനം ചെയ്തു. യേശുവിന്റെ വെളിച്ചവും സ്നേഹവും തന്റെ ശുശ്രൂഷകളിൽ അദ്ദേഹത്തെ നയിച്ചു. സങ്കീർത്തനം 119,105 ഇതിൽ പറയുന്നതുപോലെ നിന്റെ വചനം എന്റെ കാലുകൾക്ക് വിളക്കും എന്റെ വഴികൾക്ക് പ്രകാശവുമാകുന്നു. തന്റെ ജീവിതത്തിൽ ഈ ദൈവവചനത്തിൽ നിന്നും അഭിവന്ദ്യ പിതാവ് പ്രചോദനം ഉൾക്കൊണ്ടിട്ടുണ്ട്.

വ്യക്തിപരമായി അഭിവന്ദ്യ പിതാവിനെ അടുത്തറിയുന്നതിനും ചേർന്നു നിന്ന് പ്രവർത്തിക്കുന്നതിനും ധാരാളം അവസരം ലഭിച്ചിട്ടുണ്ട്. സഭയോടും ദൈവത്തോടും ആഴമായ ബന്ധവും അടുപ്പവുമുള്ള ഒരാളെന്ന നിലയിൽ എനിക്കദ്ദേഹം സുപരിചിതനാണ്. സഭയെക്കുറിച്ചും സമൂഹത്തെകുറിച്ചും വലിയ ദർശനങ്ങൾ അദ്ദേഹം വച്ചു പുലർത്തിയിരുന്നു. പാവപ്പെട്ടവരുടേയും ആവശ്യക്കാരുടെയും നിർഭാഗ്യകരമായ സാഹചര്യങ്ങൾ അദ്ദേഹത്തെ വല്ലാതെ സ്വാധീനിച്ചിരുന്നു. കൃശഗാത്രനെങ്കിലും വിശാലമായ ഹൃദയത്തിന്റെ ഉടമയായിരുന്നു അദ്ദേഹം.

ആർച്ചു ബിഷപ് വിരുതുകുളങ്ങരയുടെ ജീവിതത്തെ കുറിച്ചു വാക്കുകളിൽ വരച്ചു കാട്ടുക ആയാസകരമായ കാര്യമാണ്. എന്നിരുന്നാലും അദ്ദേഹത്തെക്കുറിച്ച് ഓർക്കുമ്പോൾ എന്നെ അതിശയിപ്പിക്കുന്ന കാര്യം സൗഹൃദങ്ങൾ കണ്ടെത്തുമ്പോൾ അദ്ദേഹം പുലർത്തുന്ന അനിതരസാധാരണമായ കഴിവാണ്. അദ്ദേഹത്തിന്റെ ജീവിതത്തെ ഒരുവാക്കുകൊണ്ട് പറയാൻ കഴിയുമെങ്കിൽ അത് ബന്ധങ്ങൾ എന്ന ഒറ്റവാക്കാണ്. അദ്ദേഹത്തിന്റെ ജീവിതം ദൈവത്തോടും മനുഷ്യരോടുമുള്ള ബന്ധങ്ങളുടെ ജീവിതമായിരുന്നു. അദ്ദേഹം ബന്ധങ്ങൾക്ക് വലിയ വില കൽപ്പിച്ചു. ബന്ധങ്ങൾ തുടങ്ങുന്നതിനും, തുടരുന്നതിനും അത് ആഘോഷമാക്കുന്നതിനും അദ്ദേഹം ശ്രദ്ധിച്ചിരുന്നു. എത്ര തിരക്കുപിടിച്ച പരിപാടികൾക്കിടയിലും ഒരാളുടെ കരങ്ങൾ നെഞ്ചോട് ചേർത്തുപിടിച്ചോ ഒന്നു പുഞ്ചിരിച്ചോ, ആശ്വാസത്തിന്റെയോ പ്രോത്സാഹനത്തിന്റെയോ ചില വാക്കുകൾ ഉരുവിട്ടു മാത്രമെ അദ്ദേഹത്തെ കണ്ടിട്ടുള്ളു. അദ്ദേഹത്തിന്റെ സൗഹൃദവലയം നാം കാണുന്ന ചക്രവാളങ്ങൾക്കും അപ്പുറത്തായിരുന്നു. കത്തോലിക്കർക്കിടയിൽ മാത്രം പരിമിപ്പെടുത്തിയ ഒന്നായിരുന്നില്ല അത്. ഇതര ക്രൈസ്തവ വിഭാഗങ്ങളോടും മറ്റ് മതവിഭാഗങ്ങളോടും വ്യത്യസ്തമായ പ്രത്യയശാസ്ത്രം പുലർത്തുന്നവരോടും ചെറിയവരോടും വലിയവരോടും എല്ലാവരോടും ആയിരുന്നു. സകല മനുഷ്യരുടെയും മെത്രാനായിട്ടാണ് അദ്ദേഹം ഇതുവരെ ജീവിച്ചത്.

ബന്ധങ്ങളിലൂടെ അദ്ദേഹത്തിന്റെ സമയം ഗുണപരമായ കാര്യങ്ങൾക്ക് വേണ്ടി അദ്ദേഹം വിനയോഗിക്കുമായിരുന്നു. അതുകൊണ്ടായിരുന്ന സാധ്യമായ എല്ലാ സാഹചര്യങ്ങളിലും

മനുഷ്യരുടെ ജീവിതത്തിൽ ഇടപെടുന്നതിനും പങ്കാളിയാകുന്നതിനും അദ്ദേഹത്തിന് കഴിഞ്ഞിരുന്നത്. രൂപതയ്ക്കുള്ളിലും പുറത്തും അനേകയിടങ്ങളിൽ അദ്ദേഹം നിറസാന്നിധ്യമായിരുന്നു. സാന്നിധ്യത്തിന്റെ ശുശ്രൂഷയെന്ന് അദ്ദേഹത്തിന്റെ സമീപനത്തെ പലയിടത്തും വിശേഷിപ്പിച്ചത് കേട്ടിട്ടുണ്ട്. വി.പൗലോസ് ശ്ലീഹ റോമാക്കാർക്കെഴുതിയ ലേഖനത്തിൽ (12:15) പറയുന്നതുപോലെ "സന്തോഷിക്കുന്നവരോടു കൂടെ സന്തോഷിക്കുവിൻ, കരയുന്നവരോടു കൂടെ കരയുവിൻ", തന്റെ യാത്രകൾക്ക്, സന്ദർശനങ്ങൾക്ക് ബലവും അടിസ്ഥാനവും പകർന്ന ദൈവവചനമാണിത്.

എല്ലാവർക്കും സമീപിക്കുവാൻ കഴിയുന്ന വിധത്തിൽ സമീപസ്ഥനും, സാധാരണക്കാരനും, ലാളിത്യത്തിന്റെ ആൾരൂപവുമായിരുന്നു പിതാവ്. ദരിദ്രരും ദുർബലരും അദ്ദേഹത്തിന്റെ സാന്നിധ്യത്തിൽ സുരക്ഷിതരായിരിക്കുന്നത് കാണാൻ കഴിഞ്ഞിട്ടുണ്ട്. ചെറിയ കാര്യങ്ങളുടെ വലിയ മെത്രാപ്പോലിത്താ എന്ന് അദ്ദേഹത്തെ നമുക്ക് വിളിക്കാൻ കഴിയും. സാധാരണക്കാരുടെ ചെറിയ ആവശ്യങ്ങൾക്ക് വലിയ ശ്രദ്ധയും മുൻഗണനയുമാണ് അദ്ദേഹം കൊടുത്തിട്ടുള്ളത്. കൽക്കട്ടയിലെ വി.മദർ തെരേസയുടെ വലിയ സുഹൃത്തും ഭക്തനുമായിരുന്നു. പിതാവ് മദർ എപ്പോഴും പറയുമായിരുന്ന ഒരു കാര്യം തന്റെ ജീവിതത്തിൽ അതേപടി പകർത്തുവാൻ ശ്രദ്ധിച്ചിരുന്നു. "നമുക്കെപ്പോഴും വലിയകാര്യങ്ങൾ മാത്രം ചെയ്യുവാൻ കഴിഞ്ഞു എന്നുവരികയില്ല, എന്നാൽ വലിയ സ്നേഹത്തോടെ ചെറിയ കാര്യങ്ങൾ ചെയ്യാൻ കഴിയും". നാഗപ്പൂരിന് പുറത്തേക്ക് എവിടെയെങ്കിലും യാത്ര ചെയ്താൽ കൈയ്യിൽ ഓറഞ്ചും പ്രത്യേക മധുര പലഹാരങ്ങളും കരുതുക പതിവായിരുന്നു. തന്റെ ശുശ്രൂഷക്കായി ഭരമേൽപ്പിക്കപ്പെട്ട ദൈവജനത്തിൽ ഒരുവനായി ജീവിക്കാൻ അദ്ദേഹത്തിന് എന്നും കഴിഞ്ഞിട്ടുണ്ട്. മനോഹരമായ ഭക്തിഗാനങ്ങൾ കേൾക്കുവാൻ ഇഷ്ടമുള്ള പിതാവ്, തനിക്കേറെയിഷ്ടമുള്ള പാട്ടുകൾ ആവർത്തിച്ചു പാടുവാൻ ഗായക സംഘത്തോട് ആവശ്യപ്പെടുന്നതിന് മടികാണിച്ചിരുന്നില്ല. ഇൻഡോറിൽ സി.റാണി മരിയയെ വാഴ്ത്തപ്പെട്ടവളായി പ്രഖ്യാപിക്കുന്ന ചടങ്ങിൽ വി.കുർബാനയുടെ അവസാനം ഗായക സംഘത്തിന്റെ അടുത്തേക്ക് നീങ്ങി അവരെ അഭിനന്ദിക്കുകയും അവർ പാടിയ മനോഹരമായ ഒരു ഗാനം വീണ്ടും പാടുവാൻ ആവശ്യപ്പെടുകയയും ആ ഗാനം പാടിത്തീരും വരെ അവരോടൊപ്പം അവിടെയിരിക്കുന്നതും ഞാൻ കണ്ടു.

രണ്ടാം വത്തിക്കാൻ സുന്നഹദോസിന്റെ പ്രമാണരേഖകൾ രൂപീകരിക്കുന്നതിൽ വലിയ സംഭാവനകൾ നൽകിയിട്ടുള്ള നാഗപൂർ അതിരൂപതയുടെ മുൻ ആർച്ചുബിഷപ് യൂജിൻ ഡിസൂസയുടെ പിൻഗാമി എന്ന നിലയിൽ ആർച്ചുബിഷപ് എബ്രഹാം വിരുതുകുളങ്ങര കൗൺസലിന്റെ പഠനരേഖകളെ തന്റെ ജീവിതത്തിൽ സ്വാംശീകരിക്കുന്നതിനും പ്രാവർത്തികമാക്കുന്നതിലും പ്രത്യേകം ശ്രദ്ധിച്ചിരുന്നു.

അഭിവന്ദ്യ പിതാവിന്റെ ഹൃദയം ഒരു യുവാവിന്റേതായിരുന്നു. എക്കാലത്തും യുവജനങ്ങളോടും യുവജന ശുശ്രൂഷയോടും അദ്ദേഹം ഹൃദയ അടുപ്പമാണ് കാണിച്ചിട്ടുള്ളത്. 1986-ൽ സി.ബി.സി.ഐ യൂത്ത് കമ്മീഷന്റെ പ്രഥമ ചെയർമാനായി അദ്ദേഹം നിയമിക്കപ്പെട്ടു. അതീവ താൽപ്പര്യത്തോടു കൂടി അദ്ദേഹം ഭാരത്തിലാകമാനം യുവജന ശുശ്രൂഷയ്ക്ക് നേതൃത്വം നൽകി. ജീസസ് യൂത്ത് ഇന്റർനാഷണലിന്റെ ആഗോള സഭാ തലത്തിലുള്ള ഉപദേശകൻ എന്ന നിലയിൽ ഇന്ത്യയിൽ തുടക്കം കുറിച്ച ആ പ്രസ്ഥാനത്തിന് സാർവ്വത്രിക സഭയിൽ ചടുതലയുള്ള ഒരു പ്രേക്ഷിത മുന്നേറ്റമായി മുന്നേറുന്നതിന് അഭിവന്ദ്യ പിതാവ് നേതൃത്വം നൽകി. ഈയൊരു ശുശ്രൂഷയിലൂടെ അദ്ദേഹത്തിന്റെ നാമം സാർവ്വത്രിക സഭയിൽ എന്നും അനുസ്മരിക്കപ്പെടും. നമ്മോട് വേർപിരിയുന്നതിന്റെ തലേ ദിവസം ഹിന്ദി റീജനൽ ബിഷപ്സ് മീറ്റിംങ്ങിൽ പങ്കെടുക്കുവാൻ ഡൽഹിയിലായിരുന്നു. തന്റെ അവസാനത്തെ പൊതുപരിപാടി, കാശ്മീരിൽ അതിക്രൂരമായി കൊല്ലപ്പെട്ട ആസിഫായ്ക്കുവേണ്ടി നടന്ന മെഴുകുതിരി തെളിയിക്കലും പ്രാർത്ഥനയുമായിരുന്നു. നീതിക്കും സമാധാനത്തിനും കുട്ടികളുടെയും സ്ത്രീകളുടെയും സംരക്ഷണത്തിനായി ഒരു മെഴുകുതിരി കൂടി കത്തിച്ച് ആ സുമനസ്സ് നമ്മോട് വിടവാങ്ങി. ഇന്നദ്ദേഹത്തിന്റെ ഹൃദയത്തിന് ഏറ്റവും അടുപ്പമുള്ള നാഗപ്പൂർ പട്ടണത്തിൽ അന്ത്യവിശ്രമം ആരംഭിക്കുന്നു. ഇവിടയുള്ള സെന്റ് ചാൾസ് സെമിനാരിയിലാണ് അദ്ദേഹം പഠിച്ചത്. നാഗപ്പൂർ ആർച്ചുബിഷപ്പായി അദ്ദേഹം മടങ്ങിവരുമ്പോൾ തന്റെ ഭവനത്തിലേക്ക് മടങ്ങി വരുന്ന പ്രതീതിയായിരുന്നു. വൈദീക പരിശീലനത്തിനും, മരിയ ഭക്തി വളർത്തുന്നതിനും അദ്ദേഹം വലിയ പ്രാധാന്യം കൊടുത്തിരുന്നു. സെന്റ് ചാൾസ് സെമിനാരിയിലെ മരിയൻ ഗ്രോട്ടോ അനേകം ആളുകൾ പ്രാർത്ഥിക്കാൻ വരുന്നയിടമാണ്. നാഗ്പൂർ അതിരൂപതയിൽ രാജ്യത്തിന്റെ പടിഞ്ഞാറെൻ മേഖലയും അദ്ദേഹത്തിന്റെ നേതൃത്വത്തിൽ വലിയ വളർച്ചയാണ് കൈവന്നിരിക്കുന്നത്.

ആർച്ചുബിഷപ്പ് എബ്രഹാം വിരുതകുളങ്ങര എന്നോട് ആഴമായ ഹൃദയമടുപ്പമുള്ള വ്യക്തിയായിരുന്നു. ഞങ്ങൾ പരസ്പരം വളരെ സ്നേഹിച്ചിരുന്നു. ആത്മാർത്ഥമായി പറഞ്ഞാൽ എന്നെ മെത്രാനെന്ന നിലയിലും കർദ്ദിനാളും സി.ബി.സി.ഐ. പ്രസിഡന്റുമായരിന്നപ്പോഴും അനുമോദിക്കാനും ആശംസിക്കാനും ശക്തിപ്പെടുത്താനും കിട്ടുന്ന ഒരവസരവും അദ്ദേഹം നഷ്ടപ്പെടുത്തിയിരുന്നില്ല. അദ്ദേഹത്തിന്റെ അസാന്നിദ്ധ്യം ഇവിടെ എനിക്ക് നഷ്ടബോധം ഉണ്ടാക്കുന്നെങ്കിലും അദ്ദേഹത്തെ വീണ്ടും മഹത്വമേറിയ സന്നിധിയിൽ കണ്ടുമുണ്ടാമെന്നു ഞാൻ ഉറപ്പായി പ്രത്യാശിക്കുന്നു. എന്നോട് വ്യക്തിപരമായും മലങ്കര സുറിയാനി കത്തോലിക്കാസഭയോടും അതിന്റെ വളർച്ചയോടുമുള്ള പിതാവിന്റെ കലവറയില്ലാത്ത സ്നേഹത്തിനും പ്രോൽസാഹനത്തിനും എന്റെ ഹൃദയത്തിന്റെ ആഴങ്ങളിൽ നിന്ന് നന്ദിയർപ്പിക്കുന്നു.

നാമെല്ലാവരും ഇന്ന് ഇവിടെ ഒരു വലിയ അജപാലകന്, സ്നേഹമുള്ള ഒരു സുഹൃത്തിന്, ലാളിത്യമുള്ള ഒരു ശുശ്രൂഷകന് ആദരാഞ്ജലികൾ അർപ്പിക്കുന്ന അഭിവന്ദ്യ പിതാവിനെ വിളിച്ച ദൈവം നിത്യമായ ജീവിതവും സ്വർഗ്ഗീയാനന്ദവും ആത്മാവിന് സമാധാന വിശ്രാന്തിയും നൽകട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

# ആദരാഞ്ജലികൾ



മലങ്കര മാർത്തോമാ സുറിയാനി സഭയുടെ
സഫ്രഗൻ മെത്രാപ്പോലീത്താ
അഭിവന്ദ്യ **ഗീവർഗീസ് മാർ അത്തനാസിയോസ്**
തിരുമേനിക്ക്
ബാഷ്പാഞ്ജലി




# ഡിജിറ്റൽ ഇന്ത്യയുടെ കാണാപ്പുറങ്ങൾ



**ബോബി ഏബ്രഹാം**

എല്ലായിടവും ഞാൻ തിരഞ്ഞു. അമ്പലത്തിൽ മാത്രം കയറിയില്ല. അതൊരു പുണ്യസ്ഥലമല്ലേ? ജമ്മുവിലെ കത്വയിൽ ക്രൂരമായി പീഡിപ്പിച്ചു കൊലചെയ്യപ്പെട്ട എട്ടുവയസുകാരിയുടെ പിതാവ് ഇങ്ങനെ പറഞ്ഞെന്നു മാധ്യമങ്ങൾ റിപ്പോർട്ട് ചെയ്യുന്നു. ആ പറഞ്ഞതിൽ കാര്യങ്ങൾ രണ്ടുണ്ട്. പുണ്യസ്ഥലത്തിനുള്ളിൽ ഒരു അതിക്രമം നടക്കുമെന്നു വിചാരിച്ചില്ല. അന്യമതസ്ഥനായതിനാൽ തനിക്ക് അങ്ങോട്ട് പ്രവേശനമില്ല. എന്തായാലും ആ പിതാവിന്റെ ഹൃദയം തകർന്നു, നന്മയിലുള്ള വിശ്വാസം തകർന്നു.

ഗുജ്ജറുകളെന്നും ബക്കർവാലകളെന്നും വിളിപ്പേരുള്ള ഗോത്രവർഗത്തിൽപെട്ടവരാണ് ആ പിതാവും കൊലചെയ്യപ്പെട്ട മകളും. ഭൂമി സ്വന്തമാക്കാൻ ആഗ്രഹിക്കാത്തവർ. മലനിരകളിലേക്കും സമതലങ്ങളിലേക്കും തങ്ങളുടെ കാലിസമ്പത്തുമായി നിരന്തരം യാത്ര ചെയ്യുന്നവർ. യാത്രകൾക്കിടെ എവിടെയെങ്കിലും തമ്പടിക്കുന്നു. പിന്നെയും യാത്ര തുടരുന്നു. അടുത്ത കാലത്തായി അവരും സ്ഥിരതാമസത്തിന് ഒരുക്കം കൂട്ടിയിരുന്നു. അങ്ങനെയാണ് ആ പെൺകുട്ടിയുടെ പിതാവും ആ ഗ്രാമത്തിൽ താമസം തുടങ്ങിയത്. അതിന് അവർ കൊടുക്കേണ്ടിവന്ന വില വലുതായിരുന്നു.

യഥാർഥ വസ്തുതകൾ ഇനിയും പുറത്തുവന്നിട്ടില്ല. ഇപ്പോൾ പുറത്തുവന്നതിന്റെ നെല്ലും പതിരും ഇനിയും വേർതിരിക്കേണ്ടിയിരിക്കുന്നു. ജമ്മുവും കശ്മീരും ചേർന്ന സംസ്ഥാനത്ത് താരതമ്യേന ശാന്തമായിരുന്നു ജമ്മു. എന്നാൽ ജമ്മുവിലും അശാന്തിയുടെ വിത്തുകൾ വലിയതോതിൽ വിതയ്ക്കപ്പെടുകയാണ്. കശ്മീരിൽ ന്യൂനപക്ഷമായ പണ്ഡിറ്റുകൾ ഭീകരമാംവിധം പീഡിപ്പിക്കപ്പെടുകയും അവർക്ക് അവിടെനിന്നു പലായനം ചെയ്യേണ്ടിവരുകയും ചെയ്തിട്ടുണ്ട്. ഇന്നും ജന്മനാട്ടിലേക്ക് അവർക്ക് മടങ്ങാനാവുന്നില്ല. മുസ്ലീം ഭീകര സംഘടനകളാണ് അതിനു പിന്നിൽ. അങ്ങനെ പലായനം ചെയ്യപ്പെട്ടവരുടെ സ്വത്തുവകകൾ പോലും അന്യാധീനമായി. അവിടെയും പീഡിപ്പിക്കപ്പെട്ടത് മനുഷ്യരാണ്. ഇന്ന് മറുവശത്തും പീഡിപ്പിക്കപ്പെട്ടത് ഒരു നിഷ്കളങ്ക ജന്മമാണ്. ബക്കർവാലകളെ ഒരു ഗ്രാമത്തിൽ നിന്ന് ഭയപ്പെടുത്തി ഓടിക്കാനുള്ള ശ്രമത്തിന്റെ ഭാഗമായിരുന്നു ആ പെൺകുട്ടിക്കുമേലുള്ള കൊടുംക്രൂരത എന്നും പറഞ്ഞുകേൾക്കുന്നു. ശരിയായിരിക്കാം.

ചരിത്രം പറഞ്ഞുതരുന്നതൊക്കെ ഇത്തരം ക്രൂരതകളുടെ കഥകളാണ്. ഒരു പ്രദേശം കീഴടക്കുന്ന സൈന്യം അവിടുത്തെ പുരുഷന്മാരെ കൊന്നൊടുക്കുകയും സ്ത്രീകളെ സ്വന്തമാക്കുകയും ചെയ്യുന്നത് പഴയ നാട്ടുനടപ്പായിരുന്നു. ആധുനിക കാലത്ത് അത്രത്തോളം പോയില്ലെങ്കിലും ഭീതി വിതയ്ക്കുന്നതിനായി ഈ ആയുധങ്ങൾ ഇഷ്ടംപോലെ ഉപയോഗിച്ചിട്ടുണ്ട്. മുമ്പ് അത് സൈനിക നടപടിയായിരുന്നെങ്കിൽ ഇന്നത് ഗൂഢലക്ഷ്യത്തോടെ രൂപീകരിച്ച സംഘടനകളുടെ ചെയ്തിയാണ്. ഗൂഢലക്ഷ്യത്തോടെ രൂപീകരിച്ച സംഘടനകൾക്കൊക്കെ മതപരിവേഷവുമുണ്ട്. സമൂഹത്തിൽ അശാന്തി വിതയ്ക്കലാണ് അവരുടെ ലക്ഷ്യം. എന്നാൽ മുമ്പൊക്കെ ഇത്തരം ഗൂഢതാൽപര്യക്കാരെ പരസ്യമായി ന്യായീകരിക്കാൻ ആരും രംഗത്തുവരില്ലായിരുന്നുവെങ്കിൽ ഇന്ന് ചിത്രം മാറിയിരിക്കുന്നു. ന്യായീകരണങ്ങൾ പലതരത്തിലാണ്. നിരപരാധികൾ ക്രൂശിക്കപ്പെടുകയല്ലേ, മുമ്പ് ഇത്തരം സംഭവങ്ങൾ ഉണ്ടായപ്പോൾ നിങ്ങളെവിടെയായിരുന്നു തുടങ്ങിയ ചോദ്യങ്ങളാണ് മുഴങ്ങുന്നത്. ആ ചോദ്യങ്ങൾക്കാണ് ഉത്തരം കണ്ടെത്തേണ്ടത്.

ശരിയാണ്, ധാരാളം കുറ്റകൃത്യങ്ങൾ രാജ്യത്തെമ്പാടും ഉണ്ടാകുന്നുണ്ട്. അതിൽ മാനഭംഗമുണ്ട്, കൊലപാതകമുണ്ട്, പച്ചയ്ക്കു കത്തിക്കലുണ്ട്. അതിൽ ചിലതൊക്കെ വാർത്തയാകാറുണ്ട്. പ്രതികൾക്കുവേണ്ടി ഭരണ, പൊലീസ് സംവിധാനം വഴിവിട്ടു പ്രവർത്തിക്കുമ്പോൾ, ഇരയ്ക്കു നീതി നിഷേധിക്ക

പ്പെടുമ്പോൾ ഒക്കെയാണ് വിവാദം ഉടലെടുക്കുന്നത്. ജമ്മുവിൽ സംഭവിച്ചതും അത്തരത്തിലാണ്. ജനുവരിയിലാണ് ഈ ക്രൂര സംഭവം നടക്കുന്നത്. സംഭവം തേച്ചുമായ്ച്ചു കളയാൻ എല്ലാ ശ്രമവും നടന്നു. എന്നാൽ ഒരു പൊലീസ് ഉദ്യോഗസ്ഥനും അഭിഭാഷകയും ശക്തമായ നിലപാടെടുത്തതോടെ യഥാർഥ പ്രതികളിലേക്കുതന്നെ അന്വേഷണം എത്തുകയും സംഭവത്തിന്റെ ചുരുളുകൾ അഴിയുകയും ചെയ്തു. കുറ്റക്കാരിൽ ഒരു പൊലീസ് ഉദ്യോഗസ്ഥനും ഉണ്ടായിരുന്നു. തുടർന്ന് കുറ്റപത്രം സമർപ്പിക്കപ്പെടുന്ന ഘട്ടം ആയതോടെ കാര്യങ്ങൾ മാറിമറിയാൻ തുടങ്ങി. ഹിന്ദു ഏകതാ മഞ്ച് എന്നൊരു സംഘടന രൂപീകരിച്ച് പ്രതികൾക്കായി പോരാട്ടം തുടങ്ങി. ജമ്മുവിലെ അഭിഭാഷക സംഘടനയും ഒപ്പം കൂടി. കുറ്റപത്രം സമർപ്പിക്കുന്നത് തടയുകയാണ് അഭിഭാഷകർ ചെയ്തതെങ്കിൽ പ്രതികൾക്കായി ദേശീയപതാകയുമേന്തി പ്രകടനം നടത്തുകയാണ് ഏകതാ മഞ്ച് ചെയ്തത്. ജമ്മു കശ്മീരിലെ രണ്ടു ബി.ജെ.പി മന്ത്രിമാരും ഈ പ്രകടനത്തിൽ പങ്കെടുത്തതോടെ സംഭവം ഗുരുതരമായി.

ക്രൂരപീഡനം നടത്തിയവർക്കുവേണ്ടി രാജ്യം ഭരിക്കുന്ന പാർട്ടിയുടെ രണ്ടുമന്ത്രിമാരും പാർട്ടി സംവിധാനം ഒന്നടങ്കവും രംഗത്തിറങ്ങിയതോടെ രാജ്യം മുഴുവൻ ശ്രദ്ധിക്കുന്ന സംഭവമായി അതു മാറി. മറ്റു സംഭവങ്ങൾ കാണാതെ ഇതു മാത്രം കാണുന്നതെന്തേ എന്ന അത്ര നിഷ്കളങ്കമല്ലാത്ത ചോദ്യത്തിന് ഒന്നേയുള്ളു മറുപടി. മറ്റു സംഭവങ്ങളിലൊന്നും പ്രതികൾക്കായി മന്ത്രിമാർ പ്രകടനം നയിച്ചില്ല. ഇവിടെ അങ്ങനെ ഉണ്ടായതോടെ ലോകം മുഴുവൻ ശ്രദ്ധിച്ച സംഭവമായി അതു മാറി. ഐക്യരാഷ്ട്ര സംഘടനയുടെ സെക്രട്ടറി ജനറൽ തന്നെ സംഭവത്തെ അപലപിച്ചു. ലോകത്തിനു മുന്നിൽ ഇന്ത്യ ഒരിക്കൽ കൂടി തലതാഴ്ത്തി. ഈ സംഭവവും ഭരണകൂട ഭീകരതയുടെ മറ്റൊരു ഉദാഹരണമായി മാറി.

ഭരണകൂട ഭീകരത അരങ്ങേറുന്നത് അവിടെ മാത്രമല്ല. കത്വ സംഭവം ശ്രദ്ധയാകർഷിക്കുമ്പോൾ തന്നെ യുപിയിലെ ഉന്നാവിൽ ഒരു ബി.ജെ.പി എംഎൽഎ തന്നെ പ്രതിയായ സംഭവം ഉണ്ടായി. ഒരു പെൺകുട്ടിയെ എം.എൽ.എ.യും സംഘവും പീഡിപ്പിച്ചു എന്നായിരുന്നു ആരോപണം. പെൺകുട്ടിയും പിതാവും നീതിതേടി മുട്ടാത്ത വാതിലുകളില്ല. യു.പി.യിൽ പണം ഉള്ളവന്റെ പക്ഷത്താണ് നീതിയും നിയമവുമൊക്കെ. പൊലീസ് അവർക്കു മുന്നിൽ ഓച്ഛാനിച്ചു നിൽക്കും. ഇവിടെ കേസ് എടുക്കാൻ പോലും പൊലീസ് തയ്യാറായില്ല. ഒടുവിൽ പെൺകുട്ടിയും പിതാവും മുഖ്യമന്ത്രിയെ നേരിൽകാണാൻ പോകുന്നു. അനുമതി ലഭിച്ചില്ല. പക്ഷേ പിതാവ് പൊലീസ് കസ്റ്റഡിയിലായി. ഏതാനും ദിവസത്തിനകം അദ്ദേഹം കൊലചെയ്യപ്പെട്ടു. പെൺകുട്ടിയും കുടുംബവും ഭീഷണിയുടെ നിഴലിലായി. എം.എൽ.എയെ അറസ്റ്റു ചെയ്യാത്തതെന്ത് എന്ന് ഒടുവിൽ കോടതി ചോദിക്കേണ്ടിവന്നു. എം.എൽ.എ അറസ്റ്റിലായി. പക്ഷേ ഗ്രാമത്തിൽ ഗുണ്ടകളുടെ ഭീഷണി തുടരുന്നു. ആ എം.എൽ.എയെ തള്ളിപ്പറയാൻ പാർട്ടി സംവിധാനം തയ്യാറായിട്ടില്ല ഇതുവരെ. നമുക്കറിയാം ഈ കേസും തേഞ്ഞുമാഞ്ഞുപോകും. കോടതിയിൽ സാക്ഷി പറയാൻ ആളുണ്ടാവില്ല. മുഖ്യമന്ത്രി പോലും പ്രതിക്കൊപ്പം ആകുമ്പോൾ സാധാരണക്കാരന് എവിടെ നീതി ലഭിക്കാൻ. ഓർക്കണം ഇങ്ങനെയൊരു അവസ്ഥയിൽ നിന്നാണ് യുപിയെ കിടുകിടെ വിറപ്പിച്ച ഫൂലൻദേവി എന്ന കൊള്ളക്കാരി ഉയർന്നുവന്നത്. നിയമസംവിധാനങ്ങൾ പരാജയപ്പെടുമ്പോൾ ജനം നിയമം കൈയ്യിലെടുക്കുന്ന അവസ്ഥ അങ്ങനെ സംജാതമാകുന്നു. അത് അരാജകത്വത്തിലേക്ക് മാത്രമേ നയിക്കൂ.

അടുത്തിടെ പട്ടികജാതി പീഡന നിയമത്തിൽ ഇളവ് വരുത്തി സുപ്രീംകോടതി മാർഗനിർദേശം പുറപ്പെടുവിച്ചപ്പോൾ അതിനെതിരെ അതിശക്തമായ ദലിത് പ്രതികരണം ഉത്തരേന്ത്യയിൽ ഉണ്ടായത് ഇതുകൊണ്ടൊക്കെയാണ്. ഉത്തരേന്ത്യയിൽ മേൽജാതിക്കാരുടെ ധാർഷ്ട്യം അസഹനീയമാണ്. ദലിതന് മനുഷ്യനെന്ന പരിഗണനപോലും ഇല്ല. പശുവിന് അതിനേക്കാൾ വിലയുണ്ട്. ദലിതനെ വെടിവച്ചുകൊന്നാലും അവരുടെ സ്ത്രീകളെ അപമാനിച്ചാലും ആരും ചോദിക്കാനില്ലാത്ത സ്ഥിതി. അതിനെതിരെയാണ് ദലിത് നേതാക്കൾ ശക്തമായ പ്രതികരണവുമായി ഉയർന്നുവന്നത്. പീഡനമുണ്ടായാൽ കേസും ഉണ്ടാവും എന്ന അവസ്ഥ മേൽജാതിക്കാർക്ക് സഹിക്കാനാവുന്നതായിരുന്നില്ല. അവർക്ക് ആശ്വാസമായിരുന്നു സുപ്രീം കോടതി ഉത്തരവ്. എന്നാൽ ഉത്തരവിനെതിരെ അതിശക്തമായ പ്രതിഷേധമാണ് ദലിത് പ്രസ്ഥാനങ്ങളിൽ നിന്നുണ്ടായത്. ഇപ്പോഴും ഉത്തരേന്ത്യ പുകയുന്ന അഗ്നിപർവതമാണ്. എപ്പോൾ വേണമെങ്കിലും പൊട്ടിത്തെറിക്കാം. ഹിന്ദു – മുസ്ലിം കലാപത്തേക്കാൾ സാധ്യത സവർണ ഹിന്ദു-ദലിത് സംഘട്ടനങ്ങൾക്കാണ്. ഭയപ്പെടുത്തി നിർത്താനുള്ള കലാപങ്ങളും തിരിച്ചടികളും ഏതു നിമിഷവും പ്രതീക്ഷിക്കാവുന്ന അവസ്ഥ. കാര്യങ്ങൾ ഒട്ടും ശോഭനമല്ലെന്നു ചുരുക്കം.




ഭരണകൂട ഭീകരതയുടെ കാര്യത്തിൽ കേരളവും മോശമല്ലെന്നു വ്യക്തമാക്കിയ ദിനങ്ങളാണ് കടന്നുപോയത്. വരാപ്പുഴയിൽ നിസാര കുറ്റത്തിന് കസ്റ്റഡിയിലെടുത്ത ശ്രീജിത്ത് എന്ന ചെറുപ്പക്കാരന്റെ കുടൽമാല ഒറ്റച്ചവിട്ടിനു മുറിച്ച് കൊലപ്പെടുത്തിയാണ് വിപ്ലവ സർക്കാരിന്റെ പൊലീസ് വീര്യം കാട്ടിയത്. മാത്രമല്ല, സംസ്ഥാനം ഭരിക്കുന്ന പാർട്ടിയുടെ പ്രാദേശിക നേതാക്കളും പൊലീസിനൊപ്പം നിന്ന് കള്ളകഥ മെനയാൻ മുന്നിലുണ്ട്. സംഘപരിവാരം ആയാലും വിപ്ലവം ആയാലും ഭരണത്തിലേറിയാൽ ഒരേ താൽപര്യ സംരക്ഷകരാണ് എന്നതിന് ഇതിൽ കൂടുതൽ തെളിവ് വേണോ? കൊടിയുടെ നിറവും പാർട്ടിയുടെ പേരും മാത്രമേ മാറുന്നുള്ളു. പൊലീസുകാരുടെ കയ്യിൽ ലാത്തി കൊടുത്തിരിക്കുന്നത് ഓടക്കുഴൽ ഊതാനല്ല എന്നു പറഞ്ഞ ചിരിപ്പിക്കുന്ന മുഖ്യമന്ത്രിയുടെ പിന്മുറക്കാരനാണ് ഇപ്പോൾ കേരള മുഖ്യമന്ത്രി എന്നും കൂട്ടിവായിക്കുക.

# നിന്നാത്മഹർഷം

സെബാസ്റ്റ്യൻ ചരുവിള

അക്ഷര വിരുന്നൊരുക്കുമിരുളും വെളിവും
പുലർക്കാല സന്ധ്യകൾ വന്നും മറഞ്ഞും
അനാദ്യന്ത വിസ്മയ പൊരുൾ
ഭാസുര ജ്ഞാനാംബരത്തിൽ
സനാതന ദീപ്തമായ് തെളിയുന്നുവോ
ജീവന്റെ ശംഖിനുള്ളിലെ
മഹത്താം നിത്യനാളപുജ്ഞയിൽ
ഇണചേർന്നിളയാകും യുക്തിയും മനസ്സാക്ഷിയും
കാലദേശ തരുക്കളിൽ പൂവിടുന്നതെന്തും
മുഗ്ദചിത്തനായ് പുൽകണം
യന്ത്രദാസ്യത്തിലശാന്തി പർവ്വങ്ങളായ്
ഭൂതവും ഭാവിയും സുപ്രതീക ബലാൽക്കാരങ്ങളായ്
ഗോത്രകുരുക്ഷേത്ര കഥകളാവർത്തനങ്ങളായ്

ഇന്ദ്രജാലം പുപഞ്ചനടനം
വിസ്മയജാലം വ്യക്തിബോധം
ഞാനെന്റെ വെളിച്ചത്തെ
ഞാനോർത്ത ശ്രുതിയെ
എന്നാത്മ സ്നേഹത്തെ
ഞാനെന്റെ കലയെ മെനഞ്ഞെന്ന
വിശ്വശില്പി
നിന്റെ സത്യങ്ങൾ നിന്നാത്മഹർഷങ്ങൾ
തിന്മതീണ്ടാത്ത നിർമലത്വമേ നിന്നാത്മചാരുത
കാലപ്പൊതു വീഥിയിലെ പഥികനാം നീ
നിൻ കാൽകളിലൂന്നി
നിൻ മൗനത്തിന് കാതോർത്ത്
കാലാതിവർത്തിയാം കാവ്യമെഴുതുക
എന്നീ മരിചികയിൽ മോഹപക്ഷി ചിലക്കുന്നു

---

ജനങ്ങളോട് മാന്യമായി പെരുമാറണമെന്ന നിർദേശത്തോട് പൊലീസിന് പുല്ലുവിലയാണ്. ഉയർന്ന വിദ്യാഭ്യാസമുള്ള ചെറുപ്പക്കാർ പൊലീസിലെത്തുമ്പോൾ വേറൊരു സ്വഭാവം ആർജിക്കുന്നെങ്കിൽ ഒന്നുകിൽ പരിശീലന സംവിധാനത്തിൽ എന്തോ പാളിച്ചയുണ്ട്, അല്ലെങ്കിൽ പൊലീസ് സംവിധാനത്തിൽ എന്തോ പാളിച്ചയുണ്ട്. തൊപ്പി തലയിൽ കയറിയാൽ അപ്പനെയും എടോ എന്നു വിളിക്കുന്ന പൊലീസ് ഉദ്യോഗസ്ഥർ ഭരണപക്ഷത്തെ ചോട്ടാനേതാക്കളുടെ പോലും ചെരിപ്പ് നക്കാൻ തയ്യാറുമാണ്. അതാണ് കേരളത്തിലെ പൊലീസ് സംവിധാനത്തിന്റെ കുഴപ്പം. പതിവുപോലെ നമ്മുടെ മുഖ്യമന്ത്രി പ്രതികരിക്കാനൊന്നും സമയം കളഞ്ഞില്ല. ഉപദേശകർ അറിയിച്ചുകാണില്ലായിരിക്കും. എന്നാൽ ജമ്മുവിലെ സംഭവം കൃത്യമായി അറിയുകയും പ്രതികരിക്കുകയും ചെയ്തു. കേരളത്തിലെ പ്രതിപക്ഷവും ചില നനഞ്ഞ പ്രതികരണങ്ങളിൽ അവസാനിപ്പിച്ചു. ഇതുപോലെ നനഞ്ഞ ഒരു പ്രതിപക്ഷം ഉണ്ടെങ്കിൽ ഭരണപക്ഷത്തിനെത്ര സുഖം. എന്നാൽ ജമ്മു സംഭവത്തിന്റെ പേരിൽ ഡൽഹിയിൽ അർധരാത്രി മെഴുകുതിരി പ്രദക്ഷിണം നടത്തി കോൺഗ്രസ് ദേശീയ നേതൃത്വം മികവു തെളിയിക്കുകയും ചെയ്തു. അതെങ്കിലും കണ്ടുപഠിക്കുമോ കേരളത്തിലെ നേതൃത്വം?

ജമ്മുവിലെ കത്വയിൽ പെൺകുട്ടിയെ പീഡിപ്പിച്ചുകൊന്നതിന്റെ പേരിൽ കേരളത്തിൽ അരങ്ങേറിയ ഹർത്താൽ ആഭാസത്തേക്കുറിച്ചു കൂടി പറഞ്ഞ് അവസാനിപ്പിക്കാം. സമൂഹമാധ്യമങ്ങളിലൂടെ ആരോ ആഹ്വാനം ചെയ്തത്രേ. എല്ലാ രഹസ്യവും അറിയുന്ന സർക്കാർ സംവിധാനങ്ങൾക്ക് അതാരാണെന്നു കണ്ടെത്താൻ ഇതുവരെ കഴിഞ്ഞിട്ടില്ല. പിന്നെ മലബാറിൽ ഒരു മുസ്ലിം സംഘടന അതങ്ങേറ്റെടുത്തു. പതിവു കലാപരിപാടികളൊക്കെ ഉണ്ടായിരുന്നു. തല്ലിപ്പൊളിക്കൽ, വാഹനം തടയൽ അങ്ങനെ പലതും. കത്വ പീഡനം ആസൂത്രണം ചെയ്തവർ ചെറിയ ലക്ഷ്യം മാത്രം മുന്നിൽ കണ്ടവരാണെങ്കിൽ ഹർത്താലുമായി ഇറങ്ങിയവർ അതിലും വലിയ ലക്ഷ്യം മുന്നിൽ കണ്ടവരാണ്. വർഗീയമായ ചേരിതിരിവ്. സംഘപരിവാർ ഇച്ഛിച്ചതും അതുതന്നെ. കലക്കവെള്ളത്തിൽ വേണമല്ലോ മീൻ പിടിക്കാൻ.

### മേമ്പൊടി

വികസനം പൊടിപൊടിക്കുന്നു എന്നു പറയുന്ന തെലങ്കാന സംസ്ഥാനത്തേക്ക് ഈയിടെ യാത്ര പോയി. ഹൈദരാബാദിൽ സ്റ്റേറ്റ് ബാങ്കിന്റെ എ.ടി.എം തപ്പിനടന്നത് മൂന്നുദിവസം. എ.ടി.എം തീരെ കുറവ്. ഉള്ളതിൽ പണവുമില്ല. അന്വേഷിച്ചപ്പോൾ രണ്ടുമാസമായി ഇതാണ് അവസ്ഥ. ബാങ്കുകളിലേക്ക് നിക്ഷേപം വരുന്നില്ല. അതുകൊണ്ടുതന്നെ എ.ടി.എമ്മിൽ നിറയ്ക്കാനും പണമില്ല. കേരളത്തിൽ നിന്ന് 1000 കോടി കൊണ്ടുപോയി താൽക്കാലിക പരിഹാരത്തിനുള്ള ശ്രമം നടക്കുന്നു. എങ്കിലും ഒരു ചോദ്യത്തിന് ഉത്തരമില്ല. എന്തുകൊണ്ടാവും തെലങ്കാനയിൽ ആളുകൾ ബാങ്കുകളിൽ പണം നിക്ഷേപിക്കാത്തത്?. നീരവ് മോഡി തട്ടിപ്പ് ഉൾപ്പെടെയുള്ള കാരണങ്ങളുണ്ടാവാം. ഈ അവസ്ഥ മറ്റു സംസ്ഥാനങ്ങളിലേക്കും പടർന്നാൽ? ഡിജിറ്റലായെന്ന് ആശ്വസിക്കാം.



# യാക്കോബിന്റെ വഴി
## തീർത്ഥാടനക്കുറിപ്പുകൾ (5)

**ഫാ. മാത്യു ചാർത്താക്കുഴിയിൽ**

"തീർത്ഥാടനം എന്റെ ലക്ഷ്യം" (La Meta è il Cammino) എന്ന പേരിൽ തന്റെ ഒന്നാം തീർത്ഥാടനാനനുഭവങ്ങൾ പങ്കുവെച്ചുക്കൊണ്ട് എന്റെ സഹയാത്രികനായ ജാംപൗളോ ഇറ്റാലിയൻ ഭാഷയിൽ ഒരു പുസ്തകം പ്രസിദ്ധീകരിക്കുകയുണ്ടായി. രണ്ടാമത്തെ യാത്രയെക്കുറിച്ചുള്ള പുസ്തകം പ്രസിദ്ധീകരണത്തിനു തയ്യാറായിക്കൊണ്ടിരിക്കുന്നു. ഒന്നും എഴുതാതെ തന്നെ രണ്ടു പുസ്തകങ്ങളിലെയും പ്രധാന കഥാപാത്രമെന്ന നിലയിൽ അദ്ദേഹത്തിന്റെ വായനക്കാരുടെ ഇടയിൽ എനിക്കു തീരെ ചെറുതല്ലാത്ത പേരും പ്രശസ്തിയുമൊക്കെ ഉണ്ടായി. ഒരു നാളാഗമശൈലിയിലാണ് അദ്ദേഹം ഇത് എഴുതിയിരിക്കുന്നത്. അങ്ങനെയൊരു രചനാരീതി അവലംബിച്ചാൽ കർത്താവിന്റെ രണ്ടാമത്തെ വരവിനുപോലും എന്റെ കൃതി പൂർത്തിയാകാൻ സാധ്യതയില്ല. അതുക്കൊണ്ട് രണ്ട് യാത്രയിലെയും തീർത്ഥാടനാനുഭവങ്ങൾ കൂട്ടിക്കലർത്തിയാണ് ഞാനീ കഥ പറയുന്നത്.

ഫ്രാൻസിൽ നിന്നും പിരനീസ് മല കയറിയിറങ്ങുന്നത് റോൻസസ്‌വാലസ് എന്ന ഗ്രാമത്തിലേയ്ക്കാണെന്നു കഴിഞ്ഞ ലക്കത്തിൽ പറഞ്ഞിരുന്നു. വളരെ ചരിത്ര പ്രാധാന്യമുള്ള ഒരു സ്പാനിഷ് ഗ്രാമമാണിത്. യുദ്ധം ചെയ്ത് അപരാജിതനായി മുന്നേറിയ റോമൻ ചക്രവർത്തിയായ ഷാർളമൈൻ (Charlemagne) എ.ഡി. 788–ൽ ഈ ഗ്രാമത്തിൽ വച്ച് ബാസ്ക് (Basque) സൈന്യത്തിൽ നിന്നും പരാജയം ഏറ്റു വാങ്ങി. 13–ാം നൂറ്റാണ്ടിൽ നിർമ്മിച്ച ഇവിടുത്തെ പള്ളി തീർത്ഥാടകരുടെ അഭയകേന്ദ്രമാണ്. ഷാർളമൈന്റേതെന്നു കരുതപ്പെടുന്ന ഒരു ചെസ്സ് ബോർഡും അവിടുത്തെ മ്യൂസിയത്തിലെ അമൂല്യശേഖരത്തിൽ ഉൾപ്പെട്ടിട്ടുണ്ട്. വൈകുന്നേരത്തെ സ്പാനിഷ് ഭാഷയിലുള്ള കുർബാനയിൽ ധാരാളം തീർത്ഥാടകരും ഉണ്ടായിരുന്നു. എന്നെക്കൂടാതെ തീർത്ഥാടകരായ മൂന്നു വൈദീകർ കൂടി കുർബാനയിൽ സംബന്ധിച്ചു. ഓരോ തീർത്ഥാടകന്റെയും തലയിൽ കൈവച്ചു അനുഗ്രഹിക്കുന്ന ഒരു ശുശ്രൂഷയോടു കൂടിയാണ് അന്നത്തെ കുർബാന അവസാനിച്ചത്.

റോൺസസ് വാലസിൽ നിന്നും അതിരാവിലെ തന്നെ ഉണർന്ന് ഞങ്ങളുടെ തീർത്ഥയാത്ര അടുത്തഗ്രാമത്തെ ലക്ഷ്യമാക്കി ആരംഭിച്ചു. പല ഗ്രാമങ്ങൾ താണ്ടി ഗ്രീനിഡാഡ് ദി ആരേ (Trinidad de Arre) എന്ന ഗ്രാമത്തിലായിരുന്നു അന്നേ ദിവസം ഞങ്ങൾക്ക് എത്തിച്ചേരേണ്ടിയിരുന്നത്. നാല്പതിലധികം കിലോമീറ്റർ അന്നേ ദിവസം നടക്കേണ്ടി വരുമെന്ന് ഞാൻ ചിന്തിച്ചതേയില്ല. പിന്നീട് പല പ്രാവശ്യം ഇത്രയും ദൂരം നടന്നുവെങ്കിലും ആദ്യാനുഭവം വലിയ ശാരീരിക പ്രയാസങ്ങൾ സൃഷ്ടിച്ചു. സാധാരണഗതിയിൽ ആദ്യത്തെ മുപ്പതു കിലോമീറ്റർ വലിയ പ്രയാസങ്ങൾ കൂടാതെ നടക്കാൻ സാധിക്കുമായിരുന്നു. അത് നാല്പതിനു മുകളിലാകുമ്പോൾ നടക്കുന്നതിനു പകരം നിരങ്ങി നീങ്ങുകയായിരിക്കും. ചിലപ്പോഴൊക്കെ കണ്ണിൽ കൂടി തീ പാറുന്നതുപോലത്തെ അനുഭവമായിരുന്നു. വേദനകൊണ്ട് കരയുന്നത് വേദന അവസാനിച്ചു കഴിയുമ്പോൾ ഒരു സൗഖ്യം പ്രദാനം ചെയ്യുമെന്നതു യാത്രയിലൂടെ എനിക്കു കിട്ടിയ ഒരു ജീവിതാനുഭവമായിരുന്നു. കുരിശിലൂടെയും സഹനത്തിലൂടെയുമാണല്ലോ മനുഷ്യരക്ഷ തന്നെ കർത്താവ് സാധിതമാക്കിയത്. ആ വേദനകളോടു താരതമ്യപ്പെടുത്തുമ്പോൾ എന്റെ വേദനകൾ എത്ര നിസ്സാരങ്ങളാണെന്നും എനിക്കു തോന്നി. അസ്ഥികൾ നുറുങ്ങുന്ന വേദനയുടെ അവസരത്തിലും എന്റെ സഹയാത്രികർ ആശ്വാസമായിട്ട് എന്റെ കൂടെയുണ്ടായിരുന്നു. ഏകദേശം അരമണിക്കൂർ ധാരസ്നാന യന്ത്ര (shower)ത്തിനടിയിൽ നിന്ന് ചൂടുവെള്ള

ത്തിൽ കുളിച്ചപ്പോൾ യാത്രയുടെ അവശിഷ്ടമായ പൊടി മാത്ര മല്ല, ശരീരത്തിന്റെ വേദനകളും അലിഞ്ഞുപോകുന്നതായി എനിക്കു തോന്നി.

കുറെയധികം പ്രയാസം തോന്നിയെങ്കിലും ഞങ്ങൾ താമ സിച്ച സത്രത്തിൽ നിന്നും അധികം അകലെയല്ലാതെ സ്ഥിതി ചെയ്തിരുന്ന ഇടവകപ്പള്ളിയിലെ വൈകുന്നേരത്തെ കുർബാ നയ്ക്കു പോകാൻ ജാംപൗളോയും ഞാനും തീരുമാനിച്ചു. ഒരു ഓർമ്മ കുർബാന ആയിരുന്നതിനാൽ ധാരാളം ആളുകൾ അന്നു പള്ളിയിലുണ്ടായിരുന്നു. പരിശുദ്ധ ത്രിത്വത്തിന്റെ നാമ ത്തിലുള്ള (Basilica de la Santisima)ആ ബസിലിക്ക 12–ാം നൂറ്റാ ണ്ടിൽ പണികഴിപ്പിച്ചതായിരുന്നു. അവിടുത്തെ അച്ചന്റെ ആവ ശ്യപ്രകാരം കുർബാന കൊടുക്കുന്നതിനുള്ള എന്റെ പരിശ്രമം കാലിലെ വേദനകാരണം പരാജയപ്പെട്ടു. ചമയമുറിയിൽ (sac-risty) വച്ച് തിരുവസ്ത്രങ്ങൾ മാറ്റുന്ന സമയത്ത് അറിയാവുന്ന മുറി ഇംഗ്ലീഷിൽ അവിടുത്തെ അച്ചൻ എന്നോടു സംസാരിച്ചു. ഇന്ത്യയിൽ നിന്നു വരുന്ന വൈദികൻ എന്ന നിലയിൽ ഈ സ്ഥലത്തിന്റെ പ്രാധാന്യം എന്തെന്നറിയാമോ എന്നു അദ്ദേഹം തിരക്കി. സ്പെയിനിലെ നാവാരേ (Navarre) എന്ന പ്രദേശത്തെ ഒരു ഗ്രാമമാണെന്ന് അറിയാമെന്നു ഞാനും പറഞ്ഞു. ഇന്ത്യ യുടെ "രണ്ടാം അപ്പസ്തോലനായ" ഫ്രാൻസിസ് സേവ്യറിനെ മാമോദീസാ മുക്കിയ ദൈവാലയമാണിതെന്നു അദ്ദേഹം പറ ഞ്ഞപ്പോൾ അവാച്യമായ ഒരു സന്തോഷം എനിക്കുണ്ടായി. ഫ്രാൻസിസ് ജനിച്ച ഹാവിയേർ (Javier) എന്ന ഗ്രാമം അവിടെ നിന്നും ഏതാനും കിലോമീറ്റർ അകലത്തിലാണ്. (In spanish 'Ja' is pronounced 'Ha'- Javier ഇംഗ്ലീഷിൽ Xavier ആയി മാറിയ താണ്). വലിയൊരു പ്രഭു കുടുംബത്തിലാണ് ഫ്രാൻസിസ് ജനിച്ചുവളർന്നത്. അദ്ദേഹം ജനിച്ച കൊട്ടാരം (castle) ഇന്നും നിലനിൽക്കുന്നുണ്ട്. ഈശോസഭാ സന്യാസസമൂഹം അതു വാങ്ങി ഒരു സ്മാരകമായി സംരക്ഷിച്ചുപോരുന്നു. എന്റെ ആ ദിവസത്തെ യാത്രയെ അർത്ഥവത്താക്കാനും, തളർന്ന കാലിനെ ബലപ്പെടുത്താനും മതിയായ എല്ലാ അറിവുകളും ഈ വൃത്താന്തത്തിലുണ്ടായിരുന്നു.

കുർബാനയും ഭക്ഷണവും കഴിഞ്ഞു അന്തിയുറങ്ങുന്ന സത്രത്തിൽ തിരികെയെത്തിയപ്പോൾ ഞങ്ങളെയും കാത്തു സത്രം നടത്തിപ്പുക്കാരനായ ബ്ര. ഡൊമിംഗോ (Domingo) വാതി ൽക്കൽ തന്നെ ഉണ്ടായിരുന്നു. മരിയനിസ്റ്റ് (Marianist)സന്യാ സസമൂഹത്തിലെ അംഗമായിരുന്ന അദ്ദേഹം മദ്ധ്യ അമേരിക്ക യിലെ പല രാജ്യങ്ങളിലും മിഷനറി ആയി സേവനം ചെയ്തി രുന്നു. ഒരു അച്ചന്റെ ഞായറാഴ്ച പ്രസംഗം കേട്ട് അറിയാതെ ഉറങ്ങിപ്പോകുന്ന വിശ്വാസിയുടെ അവസ്ഥയിലായിരുന്നു ഡൊമിംഗോയുടെ വീരസാഹസിക മിഷനറി കഥകൾ ഞാൻ കേട്ടത്. ഈ "പാവപ്പെട്ട ഇന്ത്യാക്കാരന്റെ" ദയനീയ അവസ്ഥ കണ്ടിട്ടാവണം തന്റെ വാക്കുകളെക്കാൾ ആശ്വാസം തരുമെന്നു കരുതിയ മരുന്നിന്റെ "നിക്ഷേപപാത്രങ്ങൾ" തുറന്ന് ഒരു ഗാത്രാനു ലേപിനി (ointment) അദ്ദേഹം തന്നെ എന്റെ കാലിൽ പുരട്ടി തിരുമ്മിത്തന്നു. ബാക്കി വന്നത് ഭാവിയിലെ ഉപയോഗ ത്തിനായി എന്നെത്തന്നെ ഏല്പിച്ചു. വലിയ മനസിനുടമയായ അദ്ദേഹത്തിന്റെ മുൻപിൽ ഞാൻ ചെറുതാകുന്നതായി എനിക്കു തോന്നി.

പെട്ടെന്ന് അണയുന്ന ഒരു വിളക്കുപോലെ എന്റെ ശിരസ് തലയിണയിൽ സ്പർശിച്ച നിമിഷത്തിൽ തന്നെ ഞാൻ ഉറ



ങ്ങിപ്പോയി. അന്നു പകൽ ഞാൻ കഴിച്ചുക്കൊണ്ടിരുന്ന ബ്രഡിന്റെ അംശം ചോദിച്ചുവന്ന മഞ്ഞയും ചുവപ്പും കറുപ്പും കലർന്ന തൂവലുകളുള്ള പക്ഷി സ്വപ്നത്തിൽ എന്നെ സന്ദർശി ക്കാനെത്തി. അരുവിയുടെ ഓരം ചേർന്നു പകൽ നടന്ന വഴി യിലെ തണുത്ത വായുവിനു കാട്ടുപൂക്കളുടെ സുഗന്ധമുണ്ടാ യിരുന്നു. കിഴക്കുദിക്കുന്ന സൂര്യനെ ഉത്സാഹത്തോടെ വരവേ ല്ക്കാൻ എഴുന്നേറ്റു നിൽക്കുന്ന പൂക്കൾ വൈകുന്നേരത്തോടെ സൂര്യൻ പോകുന്ന സങ്കടത്തിൽ വാടിത്തളർന്നു വീഴുമായിരു ന്നു. ഞാൻ കൊടുത്ത ബ്രഡു ആവേശത്തോടെ കഴിച്ച പക്ഷി യോടു ഞാൻ എനിക്കറിയാവുന്ന ഭാഷയിലൊക്കെ സംസാ രിച്ചു. മനോഹരമായി പാട്ടുപാടുന്ന കിളിയുടെ ശബ്ദത്തെ ഞാൻ അനുകരിക്കാൻ ശ്രമിച്ചു. പക്ഷേ എന്റെ പഠനകാലത്തു ഞാൻ മോശം പാട്ടുകാരനാണെന്നു റെക്ടറച്ചൻ മനസ്സിലാ ക്കാൻ എടുത്ത അത്രയും സമയം കിളിക്കുവേണ്ടി വന്നില്ല, എന്റെ പാട്ടിനെ വിലയിരുത്താൻ. ബ്രഡുകൊടുത്ത എന്റെ വിശാല മനസ്കതയെ അഭിനന്ദിച്ചുകൊണ്ടു ഇനിയും ഞാൻ പാട്ടു പാടാതിരിക്കാമെങ്കിൽ തന്റെ സങ്കടകഥ എന്നോടു പറ യാമെന്നു കിളി സമ്മതിച്ചു. എന്റെ അഭിമാനത്തിനേറ്റ ക്ഷതം പുറമെ കാണിക്കാതെ കിളിയുടെ കഥന കഥ മുഴുവൻ ഞാൻ ക്ഷമയോടെ കേട്ടു.

ക്ലോയി (Chloe) എന്നാണ് ആ കിളിയുടെ പേര്. ഗ്രീക്ക് പുരാ ണങ്ങളിൽ ഫലസമൃദ്ധിയുടെ ദേവതയാണ് ക്ലോയി. ഒരുപാട് അംഗങ്ങളുള്ള ഒരു കുടുംബത്തിൽ മാതാപിതാക്കൾക്കൊപ്പം അടുത്ത ഗ്രാമത്തിലെ പുഴയോരത്തുള്ള ഒരു വലിയ മരത്തി ലാണ് അവരുടെ താമസം. ഒരു ദിവസം മുഴുവനും, എല്ലാ ദിവസങ്ങളിലും സംഗീതാലാപനം മാത്രമാണ് അവളുടെ പണി. അടുത്ത പട്ടണത്തിലെ അന്താരാഷ്ട്ര സംഗീത സർവ്വകലാ ശാലയിൽ നിന്നും സംഗീതത്തിൽ ബിരുദാനന്തരബിരുദം പൂർത്തിയാക്കിയത് കഴിഞ്ഞ വർഷമാണ്. തന്റെ ഗ്രാമത്തിലെ തന്നെ കിളിപ്പള്ളിക്കൂടത്തിൽ ഒഴിവു വന്ന സംഗീതാദ്ധ്യാപക യുടെ ജോലിക്കായി അപേക്ഷിച്ചു കാത്തിരിക്കുകയാണ്. ഒരുപാട് പേർ അപേക്ഷിച്ചിട്ടുണ്ടെങ്കിലും തന്റെ അപ്പൻ ഗ്രാമ ത്തിൽ പ്രശസ്തനായതുകൊണ്ടു തനിക്കു തന്നെ അതു കിട്ടു മെന്ന ശുഭാപ്തി വിശ്വാസത്തിലാണവൾ. അവൾക്കൊരു സഹോദരനുണ്ടെന്നും താൻ തന്നെ പഠിച്ച യുണിവേഴ്സിറ്റി യിൽ നിന്നും വായ്പ്പാട്ടിലും (Vocal Music) ഉപകരണ സംഗീത ത്തിലും (Instrumental Music) അവൻ ഗവേഷണം നടത്തിക്കൊ ണ്ടിരിക്കുകയാണെന്നും അവൾ എന്നോടു പറഞ്ഞു. "സംഗീ

തത്തിനു രോഗസൗഖ്യത്തിനുള്ള ശക്തിയുണ്ടോ" എന്നതാണ് അവന്റെ ഗവേഷണവിഷയം. പക്ഷേ അല്പം അഹങ്കാരിയായ അവൻ തന്നെപ്പോലെ വഴിയിൽ കാണുന്ന അപരിചിതരോടൊന്നും സംസാരിക്കാറില്ലെന്നും അവൾ പറഞ്ഞു. എന്തുക്കൊണ്ടാണു സങ്കടപ്പെട്ടിരിക്കുന്നതെന്നും മനോഹരശബ്ദത്തിനുടമയാണെങ്കിലും ശോകഗാനം മാത്രം ആലപിക്കുന്നതെന്തിനെന്നും ഞാൻ ആരാഞ്ഞു. അവളുടെ ദീർഘകാല സുഹൃത്ത് അടുത്ത ഗ്രാമത്തിലെ പെൺകിളിയുടെ കൂടെ ഒളിച്ചോടി തന്നോടുള്ള സൗഹൃദം അവസാനിപ്പിച്ചതിലെ സങ്കടമാണ് സംഗീതത്തിലൂടെ അവൾ പാടിത്തീർക്കുന്നത്. അവൾ പാടിയ പാട്ടിലെ ഏതാനും വരികൾ പരിഭാഷപ്പെടുത്തുന്നു.

"ജീവിക്കാനുള്ള വ്യഗ്രതയിൽ എനിക്കു ജീവിതം തന്നെ നഷ്ടപ്പെട്ടു.

എങ്ങനെ ജീവിക്കമെന്ന് ഇനിയും ഞാൻ പഠിക്കേണ്ട പാഠമാണ്

കയ്പു നിറഞ്ഞ ഈ കാസാ ഒഴിഞ്ഞുപോകാനല്ല എന്റെ പ്രാർത്ഥന.

അതിന്റെ ആഴമറിയാനുള്ള കാഴ്ചയും ഉൾക്കാഴ്ചയും തരണമെയെന്നാണ്.

തിരമാലകൾ നിറഞ്ഞയെൻ നൗകായാത്രയിൽ ചുഴിയിൽ താഴാതെ,

ദൈവമേ നീയെൻ കരം പിടിച്ചു ശാന്തിയിൽ തീരത്തെത്തിക്കേണമെ"!

ഉറക്കത്തിലാണെങ്കിൽ പോലും പക്ഷികളോടും, പ്രകൃതിയോടും സെന്റ് ഫ്രാൻസിസിനെപ്പോലെ സംസാരിക്കാൻ സാധിച്ചത് എന്റെ തീർത്ഥാടനയാത്രയിലെ അനുഗ്രഹങ്ങളിലൊന്നായിരുന്നു.

ജാംപൗളോയും ഞാനും അതിരാവിലെ എഴുന്നേറ്റു തീർത്ഥാടകന്റെ പ്രാർത്ഥനയൊക്കെ ചൊല്ലി യാത്രയ്ക്കു തയ്യാറായി. തലേരാത്രിയിൽ എന്റെ ശരീരവും ആത്മാവും രണ്ടു സ്ഥലത്താണോ ഉറങ്ങിയതെന്ന് എനിക്കു തോന്നാതിരുന്നില്ല. കാരണം ഉറക്കസമയത്തു ആരോ വന്നു എന്റെ നടന്നുതളർന്ന കാലുകളെ മാറ്റി പുതിയതു വച്ചിരുന്നു. പിന്നീടുള്ള ദിവസങ്ങളിലെല്ലാം ഇതു സംഭവിച്ചുവെന്നത് സന്തോഷത്തോടെ കുറിക്കട്ടെ. ഏതാനും മണിക്കൂർ നേരത്തെ നടത്തത്തിനുശേഷം പാമ്പിലോണ (Pamplona) എന്ന മനോഹരമായ പട്ടണത്തിൽ ഞങ്ങൾ എത്തിച്ചേർന്നു. രണ്ടു ലക്ഷത്തോളം ജനങ്ങൾ അധിവസിക്കുന്ന, സ്പെയിനിന്റെ വടക്കേ അറ്റത്തുള്ള ഈ നഗരം നവാരേ പ്രോവിൻസിന്റെ തലസ്ഥാനം കൂടിയാണ്. എല്ലാ വർഷവും ജൂലൈ 6 മുതൽ 14 വരെ നടത്തപ്പെടുന്ന സാൻ ഫെർമിൻ (San Fermin) തിരുനാൾ ലോകപ്രശസ്തമാണ്. വിശുദ്ധന്റെ തിരുനാളിനെക്കുറിച്ചറിയാത്തവർക്കുപോലും സ്പെയിനിലെ കാളപ്പോരിന്റെ (Bullfight) അറിയപ്പെടുന്ന സ്ഥലമായ പാമ്പിലോണയിലേയ്ക്ക് വരാറുണ്ട്. 1954-ൽ സാഹിത്യത്തിനുള്ള നോബേൽ സമ്മാനം ലഭിച്ച അമേരിക്കക്കാരനായ ഏണസ്റ്റ് ഹെമിംഗ്‌വേ (Ernest Hemingway) പാമ്പിലോണയിൽ താമസിച്ച് 1926-ൽ "സൂര്യനും ഉദിക്കുന്നു" (The Sun Also Rises) എന്ന പേരിൽ മനോഹരമായ ഒരു നോവൽ രചിച്ചിട്ടുണ്ട്. കത്തീഡ്രൽ ദൈവാലയം അടഞ്ഞുകിടക്കുകയായിരുന്നതിനാൽ ഞങ്ങൾ അടുത്തുള്ള സെന്റ് ലോറൻസോ (St. Lorenzo) പള്ളി സന്ദർശിക്കാനായി കയറി. അവിടുത്തെ സാൻ ഫെർമിൻ ചാപ്പലിൽ കുർബാനയ്ക്കുള്ള ഒരുക്കങ്ങൾ നടക്കുകയായിരുന്നു. ഫ്രാൻസിസ്കൻ വൈദികരായിരുന്നു ആ പള്ളിയുടെ നടത്തിപ്പുകാർ. തീർത്ഥാടകനായ എന്നെയും അടുത്തു നിർത്തിവി. കുർബാന അർപ്പിക്കാൻ അവിടുത്തെ വൈദികർക്കു സന്തോഷമേയുണ്ടായിരുന്നുള്ളൂ.

പാമ്പിലോണയിൽ നിന്നും ഞങ്ങളുടെ അടുത്ത ലക്ഷ്യത്തിലേയ്ക്കുള്ള നടത്തത്തിനിടയിൽ രണ്ടു പ്രധാനപ്പെട്ട സ്ഥലങ്ങളിലൂടെയാണ് തീർത്ഥാടനപാത കടന്നുപോകുന്നത്. ഒന്നാമത്തേത് മുന്തിരിത്തോട്ടങ്ങളാൽ മനോഹരമായ ഒരു പ്രദേശമാണ്. ജൂൺ മാസത്തിൽ മുന്തിരിച്ചെടിയുടെ ഇലകൾ ബലം പ്രാപിച്ച് പൂക്കളും , ഇളംകായ്കളുമായി നിറഞ്ഞുനിൽക്കുന്ന കാഴ്ച നയനാനന്ദകരമാണ്. പാട്ടുംപാടി പറന്നു നടക്കുന്ന വണ്ടുകളും, കിളികളും ചിലപ്പോഴെങ്കിലും വഴിയേ പോകുന്ന അപരിചിതരായ തീർത്ഥാടകരെ നോക്കി ചിരിക്കാറുണ്ട്. ജൂലൈ-ഓഗസ്റ്റ് മാസങ്ങളിൽ തീർത്ഥാടകർക്ക് ഇവിടെയുള്ള "വിലക്കപ്പെട്ട കനി" ഭക്ഷിച്ച് "വിജ്ഞാനം" പ്രാപിക്കുന്നതിനും സാധിക്കും. ബൊഡേഗാസ് ഇറാഹേ (Bodegas Irache) എന്ന പ്രശ്സ്തമായ വീഞ്ഞു നിർമ്മാണശാല ഇവിടെയാണ് . ഇവിടെ നിർമ്മിക്കുന്ന വീഞ്ഞ് അഞ്ചു വൻകരകളിലുള്ള 58 രാജ്യങ്ങളിലേക്ക് കയറ്റി അയയ്ക്കുന്നുണ്ട്. തീർത്ഥാടകരെ ഈ സ്ഥലം ആകർഷകമാക്കുന്നതിന്റെ കാരണം അവിടെയുള്ള വൈൻ ഫൗണ്ടൻ (wine fountatin) ആണ്. പൈപ്പു തുറന്നു ആവശ്യത്തിനു വീഞ്ഞോ, അടുത്തുള്ള പൈപ്പിൽ നിന്ന് വെള്ളമോ കുടിക്കാൻ സാന്റിയാഗോ തീർത്ഥാടകനു അനുവാദമുണ്ട്. ഞങ്ങൾ എല്ലാവരും ചുമലിലുള്ള ഭാരങ്ങൾ ഇറക്കിവെച്ച് വീഞ്ഞു രുചിച്ചു നോക്കുകയും വെള്ളം കുടിക്കുകയും അവിടെനിന്ന് ഫോട്ടോ എടുക്കുകയും ചെയ്തു. ഒരു തീർത്ഥാടകനു ഒരിക്കലും തന്റെ യാത്രയെ തടസ്സപ്പെടുത്തുന്നതൊന്നും ചെയ്യാൻ സാധിക്കില്ലായെന്നു അറിയാവുന്നതുക്കൊണ്ടായിരിക്കണം ഇങ്ങനെയൊരു ആനുകൂല്യം നൽകിയിരിക്കുന്നത്. ലോകത്തിന്റെ ഏതുഭാഗത്തു നിന്നും ആർക്കും എപ്പോഴും കാണാവുന്ന ഒരു ലൈവ് വെബ്ക്യാമും (live webcam) ഇവിടെ സ്ഥാപിച്ചിട്ടുണ്ട്. (കൂടുതൽ അറിയാൻ Bodegas Iracheഎന്നു ഗൂഗിൾ ചെയ്യുക).

അവിടെ നിന്നും കുറെ മുൻപോട്ടു പോകുമ്പോൾ നേരത്തെ പറഞ്ഞ രണ്ടാമത്തെ പ്രധാന സ്ഥലത്തേക്കു എത്തിച്ചേരും. വൈദ്യുതി ഉൽപ്പാദിപ്പിക്കുന്ന, ധാരാളം കാറ്റാടി യന്ത്രങ്ങൾ സ്ഥാപിച്ചിരിക്കുന്ന ഒരു മലയാണിത്. 780 മീറ്റർ കയറിയിറങ്ങേണ്ട പാതയാണിത്. ആ മലയുടെ പേരു തന്നെ "ക്ഷമിക്കുന്ന മല" (Mount of Forgiveness) യെന്നാണ്. പച്ചപ്പുല്ല് നിറഞ്ഞ മല കയറുന്നതിനെക്കാൾ ആയാസകരമായി എനിക്കു തോന്നിയത് ഉരുളൻകല്ലുകൾ നിറഞ്ഞ പാതയിലൂടെയുള്ള മലയിറക്കമാണ്. ഈ മലയെ ആകർഷകമാക്കുന്ന മറ്റൊരു ഘടകം മലമുകലിൽ പണിതു വച്ചിരിക്കുന്ന ചില കലാരൂപങ്ങളാണ്. ലോഹങ്ങളിൽ നിർമ്മിച്ചിരിക്കുന്ന ഈ രൂപങ്ങൾ തീർത്ഥാടന അടയാളങ്ങളാൽ നിറഞ്ഞിരിക്കുന്നു. ഭൂതകാലത്തും, വർത്തമാനക്കാലത്തും, ഭാവികാലത്തും അതുവഴി കടന്നുപോകുന്ന തീർത്ഥാടകന്റെ മനസ്സിലെ വികാരവിചാരങ്ങളാണ് അതിൽ ദർശിക്കുന്നത്. മലമുകളിൽ കൂടി ഒഴുകിനടക്കുന്ന കാറ്റും, ആകാശത്തിൽ ഉദിച്ചുയരുന്ന നക്ഷത്രങ്ങളും

ആലിംഗനം ചെയ്യാൻ വരുന്ന സ്ഥലമെന്നാണ് ഇത് അറിയപ്പെടുന്നത്. "ക്ഷമിക്കുന്ന മല" യിലെ കല്ലിൽ നിർമ്മിച്ച ബഞ്ചിൽ ഭാരം ഇറക്കിവെച്ച് എന്റെ അതുവരെയുള്ള പാപങ്ങളെയെല്ലാം ഓർത്തു വിയർപ്പു നിറഞ്ഞ വിരലിനിടയിലൂടെ പ്രാർത്ഥന ചൊല്ലി ജപമാലമണികൾ ഞാൻ ഉരുട്ടി. കൈയ്യിൽ കരുതിയ കുപ്പിയിലെ വെള്ളം തീർന്നു പോയതിനാൽ അടുത്ത ഉറവവരെ ജീവജലത്തിന്റെ നീരുറവയായ യേശുവിനെ മാത്രം ധ്യാനിക്കാൻ ഞാൻ തീരുമാനിച്ചു. അന്നേ ദിവസം പ്രാർത്ഥിക്കേണ്ട നിയോഗങ്ങൾ എഴുതിവച്ചു പോക്കറ്റിലിട്ട വെള്ളക്കടലാസ് ഒന്നുകൂടി എടുത്തുനോക്കി. വിയർപ്പുകണങ്ങൾ പറ്റി, വായിച്ചെടുക്കാൻ പറ്റാത്ത ചില ജീവിതങ്ങൾപോലെ, അതിലെ അക്ഷരങ്ങൾ മങ്ങിത്തുടങ്ങിയിരുന്നു. ഉച്ചവെയിലിന്റെ ചൂടേറ്റ് കരിഞ്ഞു തുടങ്ങിയ എന്റെ മുഖത്ത് പറ്റിപിടിച്ച വിയർപ്പുകണങ്ങൾ ആസ്വദിക്കാനെത്തിയ തേനീച്ച രണ്ടുത്തുള്ളി വീയർപ്പുകൂടി ആ പ്രാർത്ഥനാനിയോഗങ്ങളിൽ വീഴ്ത്തി. "കർത്താവേ എന്റെ പ്രാർത്ഥന കേൾക്കണമേ, ഈ ദാസന്റെ പാപങ്ങളെല്ലാം പൊറുക്കേണമെ" എന്നു പറഞ്ഞു കൊണ്ടു എന്റെ മലയിറക്കം ഞാൻ ആരംഭിച്ചു.

മദ്ധ്യകാലയുഗത്തിലെ തീർത്ഥാടകരെ മിക്കയിടങ്ങളിലും വലിയ ആചാരരീതികളോടെ ആയിരുന്നു വരവേറ്റിരുന്നത്. അങ്ങനെയുള്ള അനുഷ്ഠാനങ്ങൾ ഇന്നും പിൻതുടരുന്ന ചില സ്ഥലങ്ങളും അപൂർവ്വമായി ഞങ്ങളുടെ തീർത്ഥാടനത്തിനിടയിൽ കാണാൻ സാധിച്ചു, പ്യൂന്റേ ഫിറ്റേറോയിലൂള്ള (Peunte Fitero) സെന്റ് നിക്കോളോസിന്റെ പർണ്ണശാലയിൽ (Hermitage of St. Nicholas) ഒരു ദിവസം അന്തിയുറങ്ങണമെന്നു ഞങ്ങളുടെ ആഗ്രഹമായിരുന്നു. 12-ാം നൂറ്റാണ്ടിൽ നിർമ്മിച്ച ഈ സത്രം തീർത്ഥാടകർക്കുവേണ്ടി നടത്തിയിരുന്നത് "ജറുസലേമിലെ വി. യോഹന്നാന്റെ പടയാളികൾ" (Knights of the Order of the Hospital of St.John of Jerusalem) എന്ന സംഘടനയാണ്. ഇന്നു അവർ "മാൾട്ടായിലെ പടയാളികൾ" (Knights of Malta) എന്നറിയപ്പെടുന്ന കത്തോലിക്കാസഭയിലെ വളരെ ശക്തമായ ഒരു ഭക്തസംഘടനയാണ്. ജെറുസലേമിലേയ്ക്കു പോയ തീർത്ഥാടകരുടെ സംരക്ഷണ ചുമതലയ്ക്കായിട്ടു രൂപീകൃതമായ ഈ സംഘടന പിന്നീട് സാന്റിയാഗോ തീർത്ഥാടകരെ സഹായിക്കുകയും, ഇപ്പോൾ ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ പലതരത്തിലുള്ള ആതുര ശുശ്രൂഷാ സഹായങ്ങളും ചെയ്യുന്നു. ഇറ്റലിയിൽ നിന്നുള്ള സന്നദ്ധസേവകരടങ്ങുന്ന ഒരു സംഘമാണ് ബുർഗോസ് (Burgos) അതിരൂപതയുടെ സഹായത്തോടെ ഇതു നടത്തിക്കൊണ്ടു പോവുന്നത്.

ഇന്നും വൈദ്യുതിയില്ലാതെ മെഴുകുതിരി വെളിച്ചത്തിലാണ് രാത്രിയിലും ഈ സത്രം പ്രവർത്തിക്കുന്നത്. പുറത്തുള്ള ബാത്ത്റൂമിലും, ടോയിലറ്റിലും സോളാർ പാനലുകൾ പ്രവർത്തിച്ച് വെള്ളം ലഭ്യമാക്കുന്നു. ഭക്ഷണസാധനങ്ങളെല്ലാം തീർത്ഥാടകർ ഒരുമിച്ചാണ് പാചകം ചെയ്യുന്നത്. അവിടുത്തെ അതിപുരാതനമായ അൽത്താരയിൽ ഞാൻ ഇറ്റാലിയൻ ഭാഷയിൽ വി. കുർബാന അർപ്പിച്ചു. വായനകളെല്ലാം ഇംഗ്ലീഷിൽ തന്നെ നടത്തി. ഇംഗ്ലീഷ് മാത്രം അറിയാവുന്ന ചില തീർത്ഥാകടരും അന്നു അവിടെ ഉണ്ടായിരുന്നു. അന്നത്തെ സന്ധ്യയെ മനോഹരമാക്കിയത് തീർത്ഥാടനത്തിൽ ഒരിക്കൽ മാത്രം അറിയാനും അനുഭവിക്കാനും സൗഭാഗ്യം ലഭിച്ച ഒരു ആചാരത്തിന്റെ അനുഷ്ഠാനമായിരുന്നു. വി. കുർബാനയ്ക്കുശേഷം സത്രം നടത്തിപ്പുക്കാരായ മൂന്നുപേരും



തങ്ങളുടെ അംശവസ്ത്രങ്ങൾ അണിഞ്ഞ്, അരയിൽ തൂവാല ചുറ്റി, ഒരു പാത്രത്തിൽ വെള്ളവുംകൊണ്ട് തീർത്ഥാടകരായ ഞങ്ങൾ പതിനഞ്ചുപേരുടെയും കാലുകൾ കഴുകി ചുംബിച്ചു. അവർക്കു മാത്രം അറിയാവുന്ന ചില പ്രാർത്ഥനകളും അവർ ചൊല്ലുന്നുണ്ടായിരുന്നു. അൽത്താരയിൽ വി. കുർബാന സമയത്തു കത്തിക്കൊണ്ടിരുന്ന മെഴുകുതിരികൾ രാത്രിയുടെ ഇരുട്ടിനെ പ്രതിരോധിച്ചു അപ്പോഴും ഇതിനെല്ലാം സാക്ഷികളായി നിന്നു. വിശുദ്ധമായ ഈ കർമ്മത്തിന്റെ ആന്തരിക ചൈതന്യത്തിനു ഭംഗം വരുത്താതിരിക്കാൻ ഫോട്ടോയെടുക്കുവാനോ, സംസാരിക്കുവാനോ ഞങ്ങളെ അവൻ അനുവദിച്ചുമില്ല. ആയിരം വർഷമായി അണമുറിയാതെ അനുഷ്ഠിച്ചുക്കൊണ്ടിരിക്കുന്ന ഈ ആദ്ധ്യാത്മീകാനുഷ്ഠാനത്തിൽ നിന്നും ലഭിച്ച ആത്മീയ അനുഭൂതി വർണ്ണനാതീതമായിരുന്നു. അന്നു രാത്രിയിൽ ഉറങ്ങാനായി കണ്ണടച്ചു കിടന്ന എന്റെ ആന്തരീകനയനങ്ങൾക്കുമുൻപിൽ അരയിൽ തൂവാല ചുറ്റി ശിഷ്യന്മാരുടെ കാലുകൾ കഴുകുന്ന കർത്താവിന്റെ ചിത്രമായിരുന്നു. ഈ ദൃഷ്ടാന്തങ്ങളുടെ ബാഹ്യാവതാരമായി എന്റെ പ്രവർത്തന മണ്ഡലങ്ങളിൽ എന്നെത്തന്നെ രൂപപ്പെടുത്തിയെടുക്കുന്നതിനായി അന്നു ഞാൻ കണ്ണടച്ചു കിടന്നു പ്രാർത്ഥിച്ചു കൊണ്ട് അറിയാതെ ഉറങ്ങിപോയി.





# മലങ്കര കത്തോലിക്കാസഭയുടെ മരിയശാസ്ത്രം – തുടർച്ച 5

റവ. ഡോ. കുര്യൻ വാലുപറമ്പിൽ

"പരിശുദ്ധ കന്യക മറിയാമിൽനിന്നു ജഡമെടുത്തവനും ..."

കുർബാനയിലെ വചനശുശ്രൂഷയുടെ ഏറ്റവും പ്രധാന ശുശ്രൂഷ ഇതാണ്: കർമിയായ പുരോഹിതൻ സുവിശേഷഗ്രന്ഥത്തിൽനിന്ന് നിശ്ചിത സുവിശേഷഭാഗം ആഘോഷമായി വായിക്കുക. ഇതിന് ആമുഖമായി പുരോഹിതൻ സുവിശേഷം അവതരിപ്പിക്കുന്നു: (സുറിയാനി മൂലമനുസരിച്ച്) "പരിശുദ്ധ കന്യക മറിയാമിൽനിന്നു ജഡമെടുത്തവനും നമ്മുടെ കർത്താവും ദൈവവും രക്ഷകനുമായ യേശുമിശിഹായുടെ രക്ഷാകരമായ സംവ്യവഹാരസമയത്ത് / വ്യാപാരസമയത്ത് (*ബ്സബ്നൊ ... മ്ദബ്റോനൂതൊ ദ് പോറൂക്കൊ*) ഇപ്രകാരം സംഭവിച്ചു." (*സബ്നൊ* എന്ന സുറിയാനി വാക്കിനർഥം സമയം എന്നാണ്; കാലം എന്നർഥമുള്ള സുറിയാനിവാക്ക് *ഏദോനൊ* ആണ്.). പുരോഹിതന്റെ അധരങ്ങളിലൂടെ സുവിശേഷം പ്രഘോഷിക്കുന്നത് "നമ്മുടെ കർത്താവും ദൈവവും രക്ഷകനുമായ യേശുമിശിഹാ"യത്രേ. അവനെ അവതരിപ്പിക്കുന്നത് മറിയമിനെയും അനുസ്മരിച്ചുകൊണ്ടാണ്. യേശുവിനോടു ബന്ധപ്പെടുത്തുമ്പോൾ 'സമയ'ത്തിന് പ്രത്യേക ധ്വനികളുണ്ടല്ലോ. യേശുമിശിഹാ രക്ഷ ഇഹത്തിൽ സൗജന്യമായി വിതരണം ചെയ്തുകൊണ്ടിരുന്ന (*മ്ദബ്റോനൂതൊ* = dispensation) സമയം പുനസ്സംഭവിക്കുന്നു കുർബാനയിൽ. ഈ ലോകത്ത് രക്ഷയുടെ സൗജന്യവിതരണം നടത്താൻ നമ്മുടെ കർത്താവും ദൈവവും രക്ഷകനുമായ യേശുമിശിഹാ ലോകത്ത് ആദ്യം ചെയ്തതിതാണ്: ആദിയിലേ ഉണ്ടായിരുന്നതും ദൈവത്തോടുകൂടെയായിരുന്നവനും ദൈവവുമായിരുന്ന വചനം പരിശുദ്ധ കന്യക മറിയാമിൽനിന്നു ജഡമെടുത്തു. അവൻ ഇഹത്തിൽ നിർവഹിച്ച രക്ഷയുടെ സൗജന്യവിതരണത്തിലെ സംഭവങ്ങളെല്ലാം ഇപ്രകാരം സംഗ്രഹിക്കാം: ദൈവവും ദൈവത്തോടുകൂടിയായിരുന്നവനുമായ വചനം കന്യകമറിയാമിൽനിന്നു ജഡമെടുത്ത് വചനം വിതച്ചു.

സുവിശേഷപ്രഘോഷണം കഴിഞ്ഞുള്ള ഗാനം പരിശുദ്ധ മാതാവിന്റെ പെരുന്നാളുകളിലും മറ്റു ചില സന്ദർഭങ്ങളിലും അവളുടെ ഓർമയും അവളോടുള്ള അപേക്ഷയും ചേർന്നതായിരിക്കും.. തുടർന്നുള്ള പാപപരിഹാരക്രമത്തിന്റെ ആമുഖമായ ചില പ്രുമിയോനിലും അവസാനമായ സെദറായിൽ ചിലതിലും അവളുടെ അനുസ്മരണമുണ്ട്.

പരിശുദ്ധാത്മാവാസശുശ്രൂഷ (epiclesis) കഴിഞ്ഞുള്ള സാർവത്രിക മധ്യസ്ഥപ്രാർഥനയിൽ (തുബ്ദേനുകളിൽ) നാലാമത്തേത് വിശുദ്ധരുടെ ഓർമയോടു ബന്ധപ്പെട്ടതാണല്ലോ. അവിടെ ശുശ്രൂഷകനും പുരോഹിതനും ചൊല്ലുന്ന പ്രാർഥനയിൽ ദൈവമാതാവായ പരിശുദ്ധ കന്യക മറിയാമിന്റെ നാമമാണ് ആദ്യം. രണ്ടാമത് യോഹന്നാൻസ്നാപകന്റെ പേര് ചില ക്രമങ്ങളിൽ ഉണ്ട് (ഉദാ: മാർ യാക്കോബിന്റെ ക്രമം).

### കുർബാനയിലെ പരിശുദ്ധാത്മാവാസാഘോഷവും മറിയമിനോടുള്ള വചനിപ്പും തമ്മിലുള്ള സമാന്തരത

യേശുവിന്റെ സ്വർഗാരോഹണത്തിനു ശേഷം ജറുസലേമിൽ ശിഷ്യന്മാരുൾപ്പടെ ഏകമനസ്സോടെ സമ്മേളിച്ച ആദ്യത്തെ പ്രാർഥനാക്കൂട്ടായ്മയിലും ആദ്യപെന്തെക്കൊസ്തിയിലും യേശുവിന്റെ അമ്മ മറിയവും ഭാഗഭാക്കായിരുന്നു. ഈ വസ്തുത അപ്പോസ്തലപ്രവർത്തനങ്ങളിൽ സുവ്യക്തം (അപ്പ 1,12-14). തുടർന്നും അവിടെ നടന്നിരുന്ന പ്രാർഥനാക്കൂട്ടായ്മയിലും അപ്പംമുറിക്കൽക്കൂട്ടായ്മയിലും പരിശുദ്ധ മറിയം തീർച്ചയായും പങ്കെടുത്തിട്ടുണ്ടാകും. പക്ഷേ, പരിശുദ്ധ മറിയവും കുർബാനയും തമ്മിലൊരു നേർബന്ധത്തിന്റെ സാക്ഷ്യം പുതിയ നിയമമോ ആദിസഭാപാരമ്പര്യമോ നല്കുന്നില്ല.. അവൾ യേശുവിന്റെ അന്ത്യത്താഴത്തിൽ പങ്കെടുത്തതിനും സാക്ഷ്യമൊന്നുമില്ല പുതിയ നിയമത്തിൽ.

പക്ഷേ, പരോക്ഷമെങ്കിലും, പരിശുദ്ധാത്മാവിന്റെ പ്രവർത്തനത്തിന്റെ ശ്രദ്ധേയമായൊരു സമാന്തരത മറിയമിനോടുള്ള മാലാഖയുടെ വചനിപ്പിലും കുർബാനയിലെ പരി



ശുദ്ധത്മാവാസശുശ്രൂഷയിലും അന്തർഭവിച്ചിട്ടുണ്ട്. അത് കുർബാനയുടെ ഭാഷ്യകാരന്മാരായ മോശേ ബർ കേഫായും ദിവന്യാസ്യോസ് ബർ സ്ലീബിയും അവതിരിപ്പിച്ചിട്ടുണ്ട്. *മാർ യാക്കോബിന്റെ കുർബാനക്രമത്തിന്റെ വ്യാഖ്യാന*ത്തിൽ മോശേ ബർ കേഫാ (+903) എഴുതുന്നു: "പരിശുദ്ധാത്മാവ് വരുമെന്നു മാലാഖ പറഞ്ഞപ്രകാരം" മറിയാമിന്റെ ഗർഭപാത്രത്തിലേക്കു പരിശുദ്ധാത്മാവ് ഇറങ്ങുകയും കന്യകയുടെ മാംസത്തിൽനിന്നു വചനമാം ദൈവത്തിന്റെ ശരീരമുണ്ടാക്കുകയും ചെയ്തതുപോലെതന്നെ ആത്മാവ് ബലിപീഠത്തിലെ അപ്പത്തിന്മേലും വീഞ്ഞിന്മേലും താണിറങ്ങുകയും അവ മറിയാമിൽനിന്നു പിറന്ന വചനമാം ദൈവത്തിന്റെ ശരീരവും രക്തവുമാക്കുകയും ചെയ്യുന്നു." പരിശുദ്ധാത്മാവിനുവേണ്ടിയുള്ള പുരോഹിതന്റെ അപേക്ഷ കന്യകയോടുള്ള ഗബ്രിയേലിന്റെ വചനിപ്പിനെ പ്രതീകവത്കരിക്കുന്നു."

പൊതുവെ പറഞ്ഞാൽ പൗരസ്ത്യാരാധനക്രമങ്ങളിലെല്ലാം കുർബാനയാഘോഷത്തിന്റെ ക്ലൈമാക്സ് അപ്പവീഞ്ഞുകളുടെമേൽ പരിശുദ്ധാത്മാവിന്റെ ആവസിപ്പിന്റെആഘോഷമാണ്. പാശ്ചാത്യാരാധനക്രമങ്ങളിൽ കുർബാനയുടെ സ്ഥാപന വചനോച്ചാരണവും. അന്ത്യോക്യൻ സുറിയാനി ആരാധനക്രമമനുസരിച്ച് കുർബാനയുടെ അപ്പ,വീഞ്ഞുകളിന്മേലുള്ള പരിശുദ്ധാത്മാവാസം ഏതെങ്കിലും ഒരു നിശ്ചിതനിമിഷം സംഭവിക്കുന്നുവെന്ന വിചാരം ഈ സുറിയാനിസഭയ്ക്കില്ല. അപ്പം യേശുവിന്റെ ശരീരരമാകുന്നതും കാസായിലെ മിശ്രിതം യേശുവിന്റെ രക്തമാകുന്നതും കൃത്യം ഇന്ന നിമിഷത്തിലാണ് എന്ന വിചാരവുമില്ല അന്ത്യോക്യൻ സുറിയാനിയാരാധനക്രമം സ്വന്തമാക്കിയിട്ടുള്ള സഭകൾക്ക്. അപ്പവും വീഞ്ഞും സമർപ്പിക്കുന്ന നിമിഷം മുതൽ പരിശുദ്ധാത്മാവാസത്തിന്റെ സമയമാണ്- കുർബാനവസ്തുക്കളുടെമേലും പുരോഹിതസമൂഹത്തിന്മേലും. ശീഘ്രമായും അദൃശ്യമായും സംഭവിച്ചുകൊണ്ടേയിരിക്കുന്ന പരിശുദ്ധാത്മാവാസത്തിന്റെ പരമോന്നതമായ ആവിഷ്കരണവും, കുർബാനയെന്ന തിരുസമയത്തിലെ പരിശുദ്ധാത്മാവാസത്തിന്റെ ആഘോഷത്തിന്റെ സമാപനവുമാണ് സ്ഥാപനവിവരണം കഴിഞ്ഞുള്ള റൂഹാക്ഷണാഘോഷം. പ്രാധാന്യം റൂഹായുടെ ആവസിപ്പ് ഏതു നിമിഷം എന്നതിനല്ല, റൂഹായുടെ ആവസിപ്പ് എന്ന രഹസ്യസംഭവത്തിനാണ്. ഇതും പരിശുദ്ധ മറിയമിന്മേലുണ്ടായ പരിശുദ്ധാത്മാവാസവും തമ്മിൽ സമാന്തരതയുണ്ട്. മറിയമിന്മേലുണ്ടായ പരിശുദ്ധാത്മാവാസത്താൽ അവളിൽ പരിശുദ്ധൻ, ദൈവപുത്രൻ ഉരുവായി. അതുപോലെ കുർബാനയിൽ പരിശുദ്ധാത്മാവാസത്താൽ ദൈവംതന്നായ ദൈവപുത്രൻ യേശുക്രിസ്തു സന്നിഹിതനാകുന്നു. അപ്പം അവന്റെ ശരീരവും വീഞ്ഞ് അവന്റെ രക്തവുമാകുന്നു. അതായത്, കുർബാനവസ്തുക്കളുടെ ആന്തരിക യാഥാർഥ്യം ജീവദായകനായ ദൈവപുത്രൻ യേശുക്രിസ്തുവായിത്തീരുന്നു. കുർബാനയിലെ പരിശുദ്ധാത്മാവാസത്തിന്റെ ആഘോഷവും മറിയമിനോടുള്ള വചനിപ്പും തമ്മിലുള്ള സമാന്തരതയുടെ അന്തരാർഥതലങ്ങളിലേക്ക് ഇറങ്ങാൻ ഇനിയുമുണ്ട് ആഴങ്ങൾ. തത്കാലം അവയിലേക്കിറങ്ങുന്നില്ല നാം.

പരിശുദ്ധ ദൈവമാതാവിന്റെ *ഖുഖ്ലിയോൻ*

> പുരോഹിതൻ: നിന്നാൾ മഹിമയിൽ രാജമകൾ
> ഹാലേലുയ്യാ-ഉ-ഹാലേലുയ്യാ
> നിൻ വലഭാഗേ രാജഭാമിനിയും.
>
> ജനം: മറക്കുക നിൻ ജനത്തെയും നിൻ പിതൃഗൃഹവും
> ഹാലേലുയ്യാ-ഉ-ഹാലേലുയ്യാ
> നിന്നഴകരചൻ മോഹിപ്പാൻ. (അർഥവ്യക്തതയ്ക്കു വേണ്ടി സുറിയാനിയനുസരിച്ച്)

ഉധൃതഭാഗം പ്ശീത്താ (സുറിയാനി ബൈബിൾ) സങ്കീ 45,9-11ന്റെ ക്രമീകൃതരൂപമാണ്. രാജകീയ വിവാഹമാണ് ഈ സങ്കീർത്തനത്തിന്റെ മൗലികസന്ദർഭം. ഈ ഗീതത്തെ പ്ശീത്താ ഒരു മിശിഹാക്കീർത്തനമാക്കി - മ്ശിഹായ്ക്കൊരു ആരാധനാഗീതം. ഇതിന്റെ 6-7 വാക്യങ്ങൾ എബ്രായലേഖനകർത്താവ് ലേഖനാരംഭത്തിൽ ഉദ്ധരിച്ചിട്ടുണ്ട് (എബ്രാ 1,8-9) - മിശിഹാ മാലാഖമാരെക്കാൾ ഉന്നതാണെന്നു സമർഥിക്കാൻ. സങ്കീ 45ന്റെ ആദ്യഭാഗം (വാക്യ 1-8) ക്രിസ്തോന്മുഖമായും രണ്ടാം ഭാഗം (വാക്യ 9-17) സഭാത്മകമായും സഭാപിതാക്കന്മാരായ തിയഡൊറെറ്റും ജോൺ ക്രിസോസ്തോമും വ്യാഖ്യാനിക്കുന്നു. വാക്യം 7ൽ രാജാവിന്റെ അഭിഷേകത്തെക്കുറിച്ചുള്ള പരാമർശം മിശിഹാനിക വ്യാഖ്യാനത്തിനു സാധ്യതയേകുന്നു. ഈ വ്യാഖ്യാനം വചനത്തിന്റെ സമ്പൂർ ണാർഥശക്തിയാൽ സാധുവാകുന്നു. വിശുദ്ധ എഫ്രേമിന്റെ വചനവ്യാഖ്യാന സൂത്രമാണല്ലോ വചനത്തിന്റെ 'ശക്തി' (*ഹൈലൊ*).

അന്ത്യോക്യൻ സുറിയാനി ആരാധനക്രമം സ്വീകരിച്ചിട്ടുള്ള സഭകൾ 1-3 വാക്യങ്ങൾ വിവാഹാശീർവാദത്തിൽ പ്രയോജനപ്പെടുത്തുന്നുണ്ട്. രണ്ടാം ഭാഗം പരിശുദ്ധ കന്യകമറിയാമിനെക്കുറിച്ചുള്ള പ്രവചനമായി അന്ത്യോക്യൻ ആരാധനക്രമപാരമ്പര്യമുള്ള സഭകൾ ഗ്രഹിച്ചിട്ടുണ്ട്. ഈ സഭകളുടെ പുരാതന യാമനമസ്കാരത്തിന്റെ ഭാഗമായിരുന്നു രണ്ടാം ഭാഗം (വാക്യ 9-17). കൂടാതെ, മാതാവിന്റെ എല്ലാ പെരുന്നാളുകൾക്കും മാമോദീസാശുശ്രൂഷയ്ക്കും ഗാനരൂപത്തിൽ ആലപിച്ചുപോരുന്നു. (ജി. ചേടിയത്ത്, *സങ്കീർത്തനങ്ങളിലെ മിശിഹാ*, കോട്ടയം 2016, 45). 1856-ൽ മലങ്കര സുറിയാനിസഭാസമൂഹം ഈ സങ്കീർത്തനഭാഗം വിശുദ്ധ കുർബാനയാഘോഷത്തിന്റെയും ഭാഗമാക്കി. ഇപ്രകാരം ചെയ്തത് മലങ്കര സുറിയാനി സമൂഹത്തെ പ്രൊട്ടസ്റ്റന്റ് ആശയങ്ങളിലേക്ക് ആകർഷിച്ചാനയിക്കാനുള്ള തീവ്രശ്രമങ്ങളെ പ്രതിരോധിക്കാനുള്ള ശ്രദ്ധാപൂർവമായ ശ്രമത്തിന്റെ ഭാഗമായാണ്. പരിശുദ്ധ ദൈവമാതാവിനെയും വിശുദ്ധരെയും വണങ്ങുന്ന പുരാതന പാരമ്പര്യത്തിൽ ഉറപ്പിക്കാനുള്ള ശ്രേഷ്ഠമായൊരു മാർഗമായി. എന്നാൽ, അതിലുപരി, മേല്സൂചിപ്പിച്ച 'വചനത്തിന്റെ ശക്തി'യാൽ വചനത്തിന്റെ സമ്പൂർണാർഥം അനുഗൃഹീത

രായ തിരുലിഖിതവ്യാഖ്യാതാക്കൾക്കു ലഭ്യമായി. അങ്ങനെ നമ്മുടെ വിചിന്തനഭാഗമായ തിരുവചനങ്ങൾ സഭയോടും കുർബാനയിൽ തങ്ങളുടെ മണവാളനെ 'ഉൾക്കൊള്ളാനൊരുങ്ങുന്ന' നിർമലാത്മാക്കളോടും സഭയുടെ മാതാവായ മറിയമിനോടും ബന്ധപ്പെടുത്തിയുള്ള വ്യാഖ്യാനം തലമുറകൾക്ക് അനുഗ്രഹമായി.

45-ാം സങ്കീർത്തനത്തിന്റെ മൗലികസന്ദർഭം രാജകീയ വിവാഹമാണല്ലോ. ആരാധനാഘോഷങ്ങളെല്ലാം, വിശേഷിച്ച്, 'കൂദാശകളുടെ രാജ്ഞി'യായ കുർബാനയാഘോഷം, മണവാളനായ മിശിഹായും മണവാട്ടിയായ സഭയും തമ്മിലും, മിശിഹായും വിശ്വാസത്താൽ വിശുദ്ധീകൃതയായ ഓരോ നിർമലാത്മാവും തമ്മിലുമുള്ള വിവാഹാഘോഷമാണ്. ഇത് അനവരതം ആവർത്തിക്കപ്പെട്ടുകൊണ്ടിരിക്കുന്നൊരു സംഭവമത്രേ.

ഈ *ഖുഖ്ലിയോൻ* കുർബാനയിൽ സഭ ആലപിക്കുന്നത് കുർബാനസ്വീകരണത്തിനു തൊട്ടുമുമ്പാണ്. ഈ തിരുസമയസന്ധി പരിഗണിക്കുമ്പോൾ നമ്മുടെ വിചാരവിഷയമായ തിരുവചനങ്ങളുടെ ശക്തി (*ഹൈലോ*: മാർ എഫ്രേമിന്റെ വേദവ്യാഖ്യാനസൂത്രം) മരിയസ്മരണയിൽ മാത്രം ഒതുങ്ങുന്നതല്ല. കുർബാനയാഘോഷം ദിവ്യവരനായ മിശിഹായും അവന്റെ വധുവും (സഭയും ഓരോ വിശുദ്ധാത്മാവും) തമ്മിലുള്ള വിവാഹാഘോഷമാണ്. ഈ വധൂവരന്മാർ ഒന്നായിത്തീർന്നു നിർവൃതിയടയുന്ന നിമിഷമാണ് കുർബാനസ്വീകരണം. അതിലേക്കുമാത്രം ശ്രദ്ധയൂന്നാനുള്ള മാതൃദ്ബോധനമാണ് മിശിഹാ-മണവാട്ടിബന്ധമാധാരമാക്കി ഈ വരികളുടെ സമ്പൂർണാർഥം.




രാജപുത്രി മിശിഹായുടെ മണവാട്ടിയായ സഭയത്രേ. അവൾ വിലയേറിയവയും അമൂല്യങ്ങളുമായ ആടയാഭരണങ്ങളാൽ അലങ്കൃതയായ മണവാട്ടിയെപ്പോലെ രാജകുമാരന്റെ വലതുവശത്തു നില്ക്കുന്നു. അവളോടൊപ്പം രാജാവും രാജാവിന്റെ വലതുവശത്ത് രാജ്ഞിയും. രാജഭാമിനി കേവലം രാജഭാര്യ മാത്രമല്ല. അവൾ രാജാവിനുപോലും ഉപദേശം നല്കുകയും സഹകരിക്കുകയും ചെയ്യുന്നവളത്രേ. ഈ രാജ്ഞി മിശിഹായുടെ മാതാവായ മറിയമാകുന്നു. അവൾ ഇവിടെ നില്ക്കുന്നത് വധുവായ രാജകുമാരിയെ (സഭയെയും ഓരോ നിർലാത്മാവിനെയും) അനവരതം ഉപദേശിച്ചുകൊണ്ടത്രേ. എന്താണ് അവൾ ഉപദേശിക്കുന്നതെന്നോ? നിന്റെ സർവസമ്പത്തും നിന്റെ ജനത്തെയും നിനക്കു സമ്പാദ്യമായും പിതൃസ്വത്തായും നിനക്കുള്ളതെല്ലാം മറക്കുക. എന്നിട്ട്, നിന്റെ മണവാളനിലേക്കും അവനോടൊന്നാകുന്ന നിമിഷത്തേക്കും മാത്രം ശ്രദ്ധയൂന്നുക. നിങ്ങളുടെ ഒന്നാകലിന്റെ മണിക്കൂറിതാ എത്തിയിരിക്കുന്നു! സത്യവാനും വിശ്വസ്തനുമായ വരന്റെ മാതാവായ മറിയം അവന്റെ വധുവായ സഭയെയും ഓരോ നിർമലാത്മാവിനെയും നിരന്തരം ഓർമിപ്പിച്ചുകൊണ്ടിരിക്കുന്നു: മറ്റുള്ളതെല്ലാം മറക്കുക! അവനെ മാത്രം ഓർമിക്കുക: അവനെ മാത്രം കാണുക;, അവനെ നിന്നിലേക്കെടുക്കുക, നിന്നെ നീ അവനിലേക്കു പ്രവേശിപ്പിക്കുക. അവനിലും അവനോടൊത്തും നിമഗ്നയാകുക. നീ മാത്രം അവനിലും അവൻ മാത്രം നിന്നിലും! അവനാണ് മാമോദീസാക്കടലെന്ന ഗർഭപാത്രത്തിൽനിന്നു ജനിച്ച 'മുത്തുകൾക്ക്' 'അമൂല്യമായ മുത്ത്.'

ഉപസംഹാരം: മലങ്കര സഭയുടെ കുർബാനയിലെ മരിയസ്മരണ ദൈവം യേശുക്രിസ്തു മുഖാന്തരം നിറവേറ്റുന്ന രക്ഷാകരപദ്ധതിയിലുള്ള അവളുടെ സഹകരണത്തെ ആധാരമാക്കിയാണ്. ദൈവഹിതം നിറവേറ്റിക്കൊണ്ടു ദൈവപുത്രനെ തന്നിൽ ആത്മീയമായും അക്ഷരാർഥത്തിലും ഉൾക്കൊള്ളുകയും ലോകത്തിനു നല്കുകയും ചെയ്തവളാണവൾ. സഭയുടെ പ്രഥമാംഗവും മാതാവുമാണ്. ദൈവത്തിന്റെയും അവളുടെയും ആദ്യജാതന്റെ ബലിയുടെ സ്മരണ സഭയ്ക്കും നിർമലാത്മാക്കൾക്കും ം തങ്ങളുടെ ആത്മമണവാളന്റെ പുനഃസന്നിഹിതമാകലാണ്. ഈ അനവദ്യനിമിഷത്തിൽ മറ്റെല്ലാം മറന്ന് അവനെ മാത്രം സ്മരിക്കാനും സമ്പൂർണമായ അർഥത്തിൽ ഉൾക്കൊള്ളാനും ആത്മീയ മണവറയിൽ അവനോടൊന്നാകാനും തനിക്കു മക്കളായി നല്കപ്പെട്ടവരെ ഉപദേശിച്ചുകൊണ്ട് മറിയം അടുത്തുനില്ക്കുന്നു. അവളുടെ സാന്നിധ്യവും സ്വരവും മക്കൾക്ക് ശക്തിയും പ്രചോദനവും സാന്ത്വനവുമാകുന്നു.

സമകാലികം

# ചിറകരിയാൻ ഇറങ്ങിയവർ കുട പിടിക്കുമ്പോൾ



ഫാ. വർഗ്ഗീസ് വള്ളിക്കാട്ട്



രണ്ടായിരത്തി ആറിൽ കേരള നിയമസഭയിൽ ഭരണ പ്രതിപക്ഷങ്ങൾ ഒന്നിച്ചു "കേരള പ്രഫഷണൽ കോളേജസ് ഓർ ഇൻസ്റ്റിറ്റ്യൂഷൻ (പ്രൊഹിബിഷൻ ഓഫ് കാപിറ്റേഷൻ ഫീ, റെഗുലേഷൻ ഓഫ് അഡ്മിഷൻ, ഫിക്സേഷൻ ഓഫ് നോൺ എക്സ്പ്ലോയ്റ്റേറ്റീവ് ഫീ ആൻഡ് അദർ മെഷേഴ്സ് ടു എൻഷുർ ഇക്വിറ്റി ആൻഡ് എക്സലൻസ് ഇൻ പ്രൊഫഷണൽ എഡ്യൂക്കേഷൻ)" എന്നൊരു നിയമം പാസാക്കിയിരുന്നു. എൽ ഡി എഫ് സർക്കാരിൽ വിദ്യാഭ്യാസ മന്ത്രിയായിരുന്ന ശ്രീ. എം.എ. ബേബിയായിരുന്നു അതിന്റെ പ്രണേതാവ്. എൽ.ഡി.എഫ്, യു.ഡി.എഫ്. സംയുക്ത രോഷത്തിൽ ത്രിശങ്കുവിലായ സ്വാശ്രയ മാനേജുമെന്റുകൾ കോടതിയെ സമീപിച്ചു. ആ സ്വാശ്രയ നിയമത്തിനു എന്തുപറ്റിയെന്നു എല്ലാവർക്കും അറിയാം. അന്ന് സ്വാശ്രയ സ്ഥാപനങ്ങൾക്ക് ഒരേ ഒരാശ്രയം നീതിപീഠം മാത്രമായിരുന്നു.

ഇപ്പോൾ വീണ്ടും ഭരണ പ്രതിപക്ഷങ്ങൾ ഒന്നിച്ചു ഒരു ബില്ല് കൊണ്ടുവന്നിരിക്കുന്നു. ബില്ല് ക്രമവിരുദ്ധവും, നിയമവിരുദ്ധവും നഗ്നമായ അഴിമതിക്ക് കുടപിടിക്കുന്നതുമാണെന്ന സുപ്രീംകോടതി നിരീക്ഷണത്തെയും, അഡ്മിഷൻ -ഫീ മേൽനോട്ട കമ്മിറ്റിയേയും നോക്കുകുത്തിയാക്കിയാണ് ഭരണ പ്രതിപക്ഷ പാർട്ടികൾ ചില സ്വാശ്രയ വിദ്യാഭ്യാസ സ്ഥാപനങ്ങളെ സഹായിക്കാൻ മത്സരിച്ചു മുന്നേറുന്നത്. ഗവർണറുടെ ഇടപെടൽ ചിലരുടെയൊക്കെ ആർത്തിക്കു തൽക്കാലം തടയിട്ടെങ്കിലും രാഷ്ട്രീയക്കാർ അടങ്ങിയിരിക്കുമെന്നു കരുതാനാവില്ല. ഒന്നോർക്കുന്നതുകൊള്ളാം, കേരളത്തിലെ ജനങ്ങൾ എല്ലാം കാണുന്നുണ്ട്.

അണികളുടെ ജീവൻ കൊടുത്തും, അണികളെക്കൊണ്ട് സ്വാശ്രയ സ്ഥാപനങ്ങൾ തല്ലിത്തകർത്തും, അഡ്മിഷൻ കാലത്തു സ്വാശ്രയ സമരം നടത്തിയും ഒരു വ്യാഴവട്ട കാലം കേരളത്തിലെ സ്വാശ്രയ വിദ്യാഭ്യാസത്തെ വരുതിക്ക് നിർത്തിയവർ ഇപ്പോൾ സ്ഥാപനങ്ങൾക്കുവേണ്ടി രാജ്യത്തെ നിയമ വ്യവസ്ഥയെത്തന്നെ നോക്കുകുത്തിയാക്കി ആർക്കൊക്കെയോവേണ്ടി നിയമ നിർമ്മാണം നടത്തുന്നു.

പഴയമട്ടിൽ കേരളത്തിനുവെളിയിൽ നിന്നു വിദ്യാഭ്യാസ ലോബിയുടെ പണം പാർട്ടി അക്കൗണ്ടിലേക്കു വരാത്തതാണ് സ്വാശ്രയ സമരത്തിനു ശക്തികുറയാൻ കാരണമെന്ന് പറയുന്നവരുണ്ട്. മനസ്സുവച്ചാൽ നാട്ടിൽ നിന്നുതന്നെ അതിന്റെ കുറവു തീർക്കാവുന്നതേയുള്ളൂ എന്ന് കരുതുന്നവരും കണ്ടേക്കാം. ഏതായാലും ഇപ്പോൾ ബാർലോബിയെക്കാൾ സ്വാശ്രയ ലോബിയോടാണ് പാപ്പിക്ക് സ്നേഹം!

ബഥനി ആശ്രമം
പ്രൊവിൻസുകളിൽ പുതിയ നേതൃത്വം
നവജീവനിൽ **റവ. ഡോ. മാത്യു തിരുവാലിൽ** OIC യും
നവജ്യോതിയിൽ **റവ. ഡോ. ജോസ് മരിയദാസ്** OIC യും
പ്രൊവിൻഷ്യൽ സുപ്പീരിയർമാർ



റവ. ഡോ. മാത്യു തിരുവാലിൽ OIC



റവ. ഡോ. ജോസ് മരിയദാസ് OIC



ബഥനി നവജീവൻ പ്രൊവിൻഷ്യൽ ടീം

# ഉപകാരസ്മരണ



ഒരു വിശ്വാസി



ഒരു വിശ്വാസി



**സ്വർഗ്ഗപ്രവേശനത്തിന്റെ 4–ാം വർഷം**

**05–05–2018**

**അന്നമ്മ ജോൺ**
**Rtd. Teacher**
**St. Mary's HSS, Pattom**

**എന്നെന്നും സ്നേഹത്താൽ ജ്വലിക്കുന്ന ഓർമ്മകളുമായി പ്രാർത്ഥനയോടെ**



# MAR BASELIOS COLLEGE OF ENGINEERING AND TECHNOLOGY

**(Approved by the AICTE and Affiliated to APJ Abdul Kalam Technological University.)**

***The only Self-Financing Engineering College accredited by NAAC with 'A' Grade (CGPA-3.13) and all Programmes accredited by NBA National Board of Accreditation- (Tier -II)***

## Programmes Offered

| B.Tech | | |
|---|---|---|
| **Sl.No.** | **Branch** | **No.of Seats** |
| 1. | Civil Engineering | 120 |
| 2. | Computer Science and Engineering | 120 |
| 3. | Electrical and Electronics Engineering | 120 |
| 4. | Electronics and Communication Engineering | 120 |
| 5. | Mechanical Engineering | 120 |

| M.Tech | | |
|---|---|---|
| **Sl.No.** | **Branch** | **No.of Seats** |
| 1. | Civil - Structural Engineering | 18 |
| 2. | Computer Science and Engineering | 30 |
| 3. | Electrical - Control System | 18 |
| 4. | Electrical - Power Control Drives | 18 |
| 5. | Electronics - Signal Procesing | 18 |
| 6. | Electronics - Telecommunication Engineering | 18 |
| 7. | Mechanical - Mechine Design | 18 |

RNI Licence No. 5675/1960
Registered-Postal Reg.No.KL/TV(N)284/2018-2020
Date of Publication 28-04-2018

Christavakahalam Monthly, MAY 2018
Annual Subscription Rs. 150/-
Single Copy Rs. 15/-

# സുവിശേഷത്തിന്റെ ആനന്ദം പകരാം
# സഭയുടെ ശുശ്രൂഷകളിൽ പങ്കാളികളാകാം

**ഏറെ പുതുമകളോടെ**
**പുതിയ പംക്തികളോടെ**
**കെട്ടിലും മട്ടിലും ആകർഷകമായി**
**എല്ലാ കുടുംബങ്ങളിലേക്കും**

## ക്രൈസ്തവ കാഹളം

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രഥമ പ്രസിദ്ധീകരണം




**വായിക്കുക**
**വരിക്കാരാകുക**
**പ്രചരിപ്പിക്കുക**

Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com